# പഞ്ച പദ മഹാവാക്യ രഹസ്യം



വിവർത്തനം :

ബ്രഹ്മശ്രീ ശിവശങ്കരസ്വാമികൾ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഓം

അവാങ്മനോഗോചര സുഖസമാധി
നിഷ്ഠാനുഭവനിലയെ ഉണർത്തും
മഹാ ജ്ഞാന ശാസ്ത്രമാകിയ

# പഞ്ചപദ മഹാവാക്യ രഹസ്യം

[ശ്രീ ദക്ഷിണാമൂർത്തി സനകാദി മുനിമാർക്ക് ഉപദേശിച്ച
സാമവേദ മഹാവാക്യം തത്-ത്വം-അസി-അതി-നിജ]

<u>ഈ ശാസ്ത്രം</u>

ശ്രീ പുഷ്പഗിരി സ്വാമികൾ ശിഷ്യപരമ്പര
യാകിയ ശ്രീതൌട സ്വാമികളാൽ
ഗീർവാണഭാഷയിലിരുന്ന്
ദ്രാവിഡ ഭാഷയിലാക്കപ്പെട്ടത്
ഇതിനെ
മലയാളത്തിൽ വിവർത്തനം ചെയ്തത്
ബ്രഹ്മശ്രീ. വി. ശിവശങ്കരൻ നായർ
സമാധി - 06-12-1965
ശിവനിവാസ് - കുളച്ചൽ

വിനയാന്വിതരായി

എസ്. ശാന്തകുമാരി അമ്മ, എസ്. രാമചന്ദ്രൻനായർ
എസ്. കൃഷ്ണൻനായർ, എസ്. ശ്രീകുമാരൻ നായർ
എസ്. വേണുഗോപാലൻ നായർ, എസ്. രാജലക്ഷ്മി അമ്മ
എസ്. പത്മാവതി അമ്മ, എസ്. ശിവകുമാരൻ നായർ
എസ്. വിജയകുമാരൻ നായർ, കെ. രാജഗോപാലൻ

Malayalam

# PANCHAPADA MAHAVAKYA RAHASYAM

**AN ANCIENT TAMIL VEDANTHIC CLASSIC**

TRANSLATED
by

**BRAHMA SREE. V. SIVASANKARAN NAIR**
(KONNAKODE)
Sivanivas, Colachel, Kanyakumari - Dist.

Published
by

**S. RAMACHANDRAN NAIR (KONNAKODE)**
Saravana Bhavan, V.P.8/1055,
Vayalikada, Vattiyoorkavu-P.O., Thiruvananthapuram-13
Tel.No.0471-2379079



contact
**K. RAJAGOPAL - M.TECH**
Sreenivas, Chalakkuzhi Road,
Thiruvananthapuram, Mob. No. 9447743485
Printed at
**Rainbow Printers**
Vattiyoorkavu, Thiruvananthapuram-13

**Price Rs. 60/-**

# ആമുഖം

ഞങ്ങളുടെ അഭിവന്ദ്യപിതാവ് (ശ്രീ.വി.ശിവശങ്കരൻനായർ) തമിഴിൽ നിന്നും മലയാളത്തിൽ വിവർത്തനം ചെയ്ത ഈ "പഞ്ചപദമഹാവാക്യ രഹസ്യം" എന്ന വിശിഷ്ട ജ്ഞാന ഗ്രന്ഥം കേരളീയർക്കു നൽകിയ ഒരു അമൂല്യ സംഭാവനയാണെന്ന് പറയാതിരിക്കാൻ തരമില്ല. ഗുരുവര്യനായ ഭഗവാൻ സാധു ഗോപാല സ്വാമി തൃപ്പാദങ്ങളുടെ മഹാ സമാധിക്കുശേഷം, അദ്ദേഹത്തോടുള്ള ഭക്തി ബഹുമാനാദരങ്ങൾ കൊണ്ട് ആ ദിവ്യ പുരുഷന്റെ പാവന സ്മരണയ്ക്കായി എന്റെ പിതാവ് വിവർത്തനം ചെയ്ത ഈ പുസ്തകം ഞാൻ ഒരു നിധിപോലെ കാത്തു സൂക്ഷിച്ചിരുന്നു. ഇതിനെക്കുറിച്ച് പല സജ്ജനങ്ങളും അറിയാനിടയായി. അത് പ്രസിദ്ധീകരിച്ചാൽ കൊള്ളാം എന്ന് അഭിപ്രായപ്പെട്ടു. തദനുസരണം ഞാനും എന്റെ അനന്തിരവനും (എന്റെ മുത്ത സഹോദരി എസ്. ശാന്തകുമാരി അമ്മയുടെ മകൻ) ചേർന്ന യത്നത്തിന്റെ ഫലമായി ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം ഇപ്പോൾ സാധിതമായി.

ആദിഗുരുവായ ശ്രീ ദക്ഷിണാമൂർത്തി സനകാദിമുനിമാർക്ക് മൗനമായി ഇരുന്നു കൊണ്ട് മൗനമായി ഉപദേശിച്ചുകൊടുത്ത "തത്-ത്വം-അസി-അതി-നിജ" എന്ന പഞ്ച പദ മഹാവാക്യത്തിൽ അടങ്ങിയിരിക്കുന്ന പ്രൗഢഗംഭീരമായ ഗൂഢാർത്ഥം ജിജ്ഞാസുക്കൾക്ക് ക്ലേശം കൂടാതെ ഗ്രഹിക്കുന്നതിന് വേണ്ടി വിവർത്തനം ചെയ്തിരിക്കുന്നു. മഹിത ചരിതനും ജ്ഞാനിയുമായ എന്റെ പിതാവിന്റെയും പരമഗുരുവായ ഭഗവാൻ സാധു ഗോപാല സ്വാമി തൃപ്പാദങ്ങളുടെയും ചരണാരവിന്ദങ്ങളിൽ സാഷ്ടാംഗംപ്രണമിച്ചു കൊണ്ടും ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിനു വേണ്ട അനുമതി കിട്ടുന്നതിന് അപേക്ഷിച്ചുകൊണ്ടും ഗണനാഥനെയും ഗുരുഗുഹനേയും വാണീദേവിയേയും പ്രണമിച്ചുകൊണ്ടും മോക്ഷദാഹികളായ കേരളീയ മഹാജനസമക്ഷം ഈ ഗ്രന്ഥം സാദരം സമർപ്പിച്ചു കൊള്ളുന്നു.

ഈ ഗ്രന്ഥത്തിന് ഡി.റ്റി.പി. എടുത്തു തന്ന മൂന്നാംമൂട്ടിലെ Jai-Tech ഭാരവാഹികളോടും അച്ചടി നിർവ്വഹിച്ചുതന്ന റെയിൻബോ പ്രിന്റേഴ്സ് വട്ടിയൂർക്കാവ് ഭാരവാഹിയോടും ഞങ്ങളുടെ അകൈതവമായ നന്ദി രേഖപ്പെടുത്തികൊള്ളുന്നു.

എന്ന്, വിധേയൻ
എസ്. രാമചന്ദ്രൻ നായർ
വയലിക്കട

## ശ്രീ ശിവശങ്കര സ്വാമി തൃപ്പാദങ്ങൾ
### സ്മരണാഞ്ജലി

നിർമ്മമനും, നിത്യമുക്തനും പ്രാത:സ്മരണീയനുമായ ദിവ്യശ്രീ ശിവശങ്കര സ്വാമി തൃപ്പാദങ്ങളെ 1112-ാമാണ്ട് കുംഭമാസം 8-നാണ് ജന്മാന്തര സുകൃതത്താൽ എനിക്ക് മറ്റൊരു സ്നേഹിതനോടുകൂടി സന്ദർശിക്കുവാനും ആ സുകൃത ചരിതന്റെ ദിവ്യോപദേശങ്ങൾ സാദരം സ്വീകരിക്കാനും ഭാഗ്യം സിദ്ധിച്ചത്. ജ്ഞാനനിഷ്ഠയിൽ ആരൂഢനായ ആ സിദ്ധയോഗീശ്വരന്റെ പ്രശാന്തഗംഭീരമായ അവസ്ഥാവിശേഷം എന്റെ മനസ്സിൽ അതിയായ വൈചിത്ര്യത്തേയും ശാന്തിയേയും ഉല്പാദനം ചെയ്തു. ഗാംഭീര്യത്തിന്റെയും പവിത്രതയുടെയും നിരതിശയപദത്തെ പ്രാപിച്ചു സൗന്ദര്യശേവധിയായി വിരാചിച്ചിരുന്ന ആ വിശ്വ പ്രേമമൂർത്തിയെ ഞങ്ങൾ പ്രണമിച്ചമാത്രയിൽ ഞങ്ങളെ മാതൃനിർവിശേഷമായ വാത്സല്യധാരവർഷിച്ച് ആശ്ലേഷബദ്ധരാക്കി അളവറ്റ ആനന്ദാനുഭൂതിയിൽ ആപാദചൂഡം ആറാടിച്ചു.

കർമ്മജഡിലമായി, കർമ്മത്തിൽ അധിഷ്ഠിതമായി കർമ്മത്താൽ ചലിച്ചുകൊണ്ടിരിക്കുന്ന ഈ ഭൗതികലോകത്തിൽ ഗൃഹസ്ഥാശ്രമികളായ ഭക്തജനങ്ങൾക്ക് മാർഗ്ഗദർശനം നൽകിയ, ആ ആദർശധീരൻ - പതിതപാവനനായ, ആ മഹായോഗി - കഴിഞ്ഞ ഡിസംബർ ആറാം തീയതി (06-12-1965) വെളുപ്പിന് അഞ്ചുമണിക്കാണ് ശരീരമാകുന്ന പഞ്ജരം വിട്ട് പരമധാമത്തിലേക്ക് പറന്നുപോയത്. അലിവിന്റെ അലകടലായ ആ വിശ്വപ്രേമമൂർത്തിയിൽ അഭൗമമായ ഒരു അത്ഭുതമഹിമ സദാ കളിയാടിയിരുന്നു. സർവത്തേയും പ്രേമരസം കൊണ്ട് ആസേദനം ചെയ്യുന്ന പ്രസന്നമായ മുഖം സത്തുക്കൾക്ക് ഭൂഷണമാകുന്ന ഹൃദയാന്തർഭാഗത്തെ സ്പർശിക്കുന്ന ചിരി, മിതഭാഷണം എന്നുവേണ്ടാ ജീവൻമുക്തനായ ഒരു മാതൃകാഗൃഹസ്ഥാശ്രമിക്ക് ശാസ്ത്രം വിധിച്ചിട്ടുള്ള എല്ലാ മഹനീയ സത്ഗുണങ്ങളും ഈ ദിവ്യയതീശ്വരനിൽ സമഞ്ജസം സമ്മേളിച്ചിരുന്നു. അവിടുത്തെ പാദദാസനായ ഈ ലേഖകൻ ഉൾപ്പെടെ കൊല്ലത്തെ ഭക്തജനങ്ങളുടെ പ്രാർത്ഥനാഫലമായി ഇക്കഴിഞ്ഞ നവംബർ 19-ാം തീയതി അവിടുന്ന് കൊല്ലം ആദ്ധ്യാത്മികവികാസമണ്ഡലം സാധനാ കേന്ദ്രം സന്ദർശിക്കുകയും തന്നെ സമീപിച്ച ഉത്തമജിജ്ഞാസുക്കളായ ഭക്തജനങ്ങൾക്ക് ദർശനാനുഗ്രഹം നൽകുകയുമുണ്ടായി. വാത്സല്യത്തിൽ മാതൃഭാവത്തിന്റെ മൂർത്തീകരണമായ ആ തേജ:പുഞ്ജം , ആ സാധനാകേന്ദ്ര



ബ്രഹ്മശ്രീ
ശിവശങ്കരസ്വാമി തൃപ്പാദങ്ങൾ

ത്തിൽവച്ച് തന്നെ സമീപിച്ച ഭക്തജനങ്ങൾക്കെല്ലാം വിശിഷ്ടോപദേശങ്ങൾ നൽകി അനുഗ്രഹിച്ചിട്ട് നവംബർ 21-ാം തീയതി യാത്രപറഞ്ഞു പിരിഞ്ഞു. നശ്വരമായ തന്റെ ശരീരപഞ്ജരം ഉപേക്ഷിച്ച് ശാശ്വതനിർവാണത്തിലേക്ക് പറന്നുയരുന്നതിനുമുമ്പേയുള്ള അവസാന യാത്രയാണിതെന്ന് അന്നാരും കരുതിയിരുന്നില്ല.

സുമാർ 57 കൊല്ലങ്ങൾക്കു മുൻപ് മേടമാസത്തിലെ പൂയം നക്ഷത്രത്തിലാണ് തങ്കപ്പൻ എന്ന ബാല്യനാമധേയത്താൽ അറിഞ്ഞിരുന്ന ശ്രീ ശിവശങ്കരസ്വാമി തൃപ്പാദങ്ങൾ ഭൂജാതനായത്. മാതാപിതാക്കന്മാർ, മാതുലന്മാർ, അയൽവാസികൾ എന്നിവരുടെ അളവറ്റ വാത്സല്യത്തിന് പാത്രീഭവിച്ച് സകലരുടേയും കണ്ണിലുണ്ണിയായി ബാലനായ തങ്കപ്പൻ വളർന്നു വന്നു. കുശാഗ്രബുദ്ധിയായ ആ ബാലൻ വിദ്യാഭ്യാസകാലത്ത് സകലഗുരുജനങ്ങളുടെയും അതിരു കവിഞ്ഞ വാത്സല്യത്തിന് പാത്രീഭൂതനായി "അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ" എന്ന പ്രമാണപ്രകാരം, ഉന്നത ബിരുദങ്ങൾ നിഷ്പ്രയാസം സമ്പാദിക്കാമായിരുന്നിട്ടും അതിനുദ്യമിക്കാതെ ഇലക്ട്രിസിറ്റി സംബന്ധിച്ച ചില സാങ്കേതികയോഗ്യതകൾ സമ്പാദിച്ചശേഷം ഇലക്ട്രിസിറ്റി ഡിപ്പാർട്ടുമെന്റിൽ ഒരു ഉദ്യോഗം സ്വീകരിക്കുകയാണുണ്ടായത്. തന്റെ ഔദ്യോഗിക ജീവിതത്തിന്റെ പ്രാരംഭഘട്ടത്തിലധികകാലവും അന്തർമുഖനായി ആത്മരതനായി ഔദ്യോഗിക കാര്യങ്ങളിൽ അശേഷം ശ്രദ്ധവയ്ക്കാതെ അവിടുന്ന് അനേകം അഹോരാത്രങ്ങൾ കഴിച്ചുകൂട്ടി. ശരീരത്തേയും ശരീരകാര്യത്തേയുംപറ്റിയുള്ള ചിന്ത അവിടുത്തേക്ക് തീരെ ഇല്ലാതായി. ഊണില്ല, ഉറക്കമില്ല. ഭക്താഗ്രണികളായ തന്റെ ഉറ്റ ചങ്ങാതിമാരിലാരെങ്കിലും വല്ലപ്പോഴും അവിടുത്തെ ചുണ്ടുകൾ വിടർത്തി കുറെ പാലൊഴിച്ചു കൊടുത്താൽ ചിലപ്പോൾ അത് ഉള്ളിലേക്ക് ഇറങ്ങിയെന്നും ഇല്ലെന്നും വരും. ഇങ്ങനെ അത്യുജ്ജ്വലമായ തപസ്സുകൊണ്ട് അവിടുത്തെ കനകകാന്തിയെഴുന്ന മോഹനകളേബരം ശോഷിച്ച് വളരെ കൃശമായിത്തീർന്നു. ചിലപ്പോൾ അസഹ്യമായ അന്തസ്സന്താപത്തോടും വ്യാകുലതയോടും വാവിട്ടു നിലവിളിക്കും. വല്ലപ്പോഴും ബഹിർമുഖവൃത്തിയിലേക്ക് വന്നു കഴിഞ്ഞാൽതന്നെ, ഒരു ശംഖനാദമോ, മണിയൊച്ചയോ വാസസ്ഥലത്തിനടുത്തുള്ള പീടികകളിലെ ഗ്രാമഫോണിൽ നിന്നുയരുന്ന ഭഗവത്കീർത്തനധ്വനിയോ ഒന്നു കേട്ടാൽമാത്രംമതി, അവിടുന്ന് ഭാവസമാധിയിൽ ആമഗ്നനാകും. മറ്റു ചില അവസരങ്ങളിൽ ആ കീർത്തനങ്ങളിലെ അർത്ഥഗാംഭീര്യത്തിനൊത്ത മുദ്രകളോടുകൂടി ഭക്ത്യോന്മത്തനായി അവിടുന്ന് ആനന്ദനൃത്തം വയ്ക്കും.

ഇങ്ങനെ അലൗകികാവസ്ഥയിലും, നിരന്തരധ്യാനത്തിലും ഈ ഭാഗവ തോത്തമൻ കഴിഞ്ഞുകൂടി.

വിദ്യാഭ്യാസകാലങ്ങളിൽ അവിടുന്ന് തമ്പാനൂരുള്ള തന്റെ .വസ തിയിൽ നിന്നും, തിരുമല ചന്ദനവനങ്ങളിൽ കമനീയകാനനവല്ലികളാൽ ആച്ഛാദിതമായി അനല്പമായ സുഷമാസൗഷ്ഠവത്തെ അനവരതം വർഷി ച്ചുകൊണ്ടിരുന്ന ഏകാന്ത സുന്ദരമായ ശ്രീകൃഷ്ണസ്വാമിക്ഷേത്ര പരിസ രത്തിലെ വൃക്ഷത്തണലുകളിൽ അനേകം അഹോരാത്രങ്ങൾ ഗാഢധ്യാ നത്തിൽ വ്യാപൃതനായിരുന്നു. തമ്പാനൂരിൽ റയിൽവേസ്റ്റേഷൻ പണി യാരംഭിച്ചതോടുകൂടി അവിടുന്ന് കൈതമുക്കിലേക്കു താമസം മാറുക യും, തുടർന്നുള്ള കാലങ്ങളിൽ അവിടുത്തെ വസതി സിദ്ധന്മാരുടേയും, അവധൂതന്മാരുടേയും സമ്മേളനരംഗമായി മാറുകയും ചെയ്തു. ഇങ്ങനെ കഴിയവേയാണ് അഭിവന്ദ്യരായ മാതാപിതാക്കന്മാരുടെ നിർബന്ധത്തിന് വഴങ്ങി തീവ്രവൈരാഗിയും, മഹാതപസ്വിയുമായ കൈതറയുള്ള ഒരു അവധൂതവരിഷ്ഠന്റെ ശീലാവതിയായ സീമന്തപുത്രിയുമായി വൈവാഹി കബന്ധത്തിലേർപ്പെടുന്നത്.

മഹാഭക്തനുംഭാഗവതോത്തമനുമായ ഒരു ബ്രാഹ്മണശ്രേഷ്ഠനാ യിരുന്നു അവിടുത്തെ അഭിവന്ദ്യപിതാവ്. (മഹാമഹിമശ്രീവെങ്കിട്ടരാമൻ പോറ്റി) നിത്യപൂജാപാരായണാദികളിൽ ബാല്യകാലം മുതൽക്കേ തന്റെ ഏകപുത്രനായ തങ്കപ്പനേയും പങ്കെടുപ്പിക്കുകയും അങ്ങനെ ധ്യാനജപാ ദികളിലും വ്രതാനുഷ്ഠാനാദികളിലും ക്രമേണ അവിച്ഛിന്നമായ ശ്രദ്ധ ആ ബാലഹൃദയത്തിൽ വളർന്നുവികസിക്കുകയും ചെയ്തു. അവിടുത്തോട് ഏറ്റവും അടുത്തു കഴിയുവാനുള്ള അസുലഭസൗഭാഗ്യം സിദ്ധിച്ച അപൂർവ്വം ചില സുകൃതികൾക്കൊഴികെ അവിടുത്തെ അത്യത്ഭുതകര മായ ആത്മീയസിദ്ധിവിശേഷങ്ങളെപ്പറ്റി അക്കാലത്ത് മറ്റാർക്കും യാതൊ രറിവും സിദ്ധിച്ചിരുന്നില്ല. ശ്രീ: മക്കിടി ലബ്ബ, മണ്ണെണ്ണമസ്ഥാൻ, ചാണാ ങ്കിസ്വാമി തുടങ്ങിയ ചില ദിവ്യയതീശ്വരന്മാരിൽനിന്നും മുസ്ലീംവഴിക്കുള്ള സമധനസമ്പ്രദായങ്ങളിൽ അനുപമമായ പ്രാവീണ്യം സമ്പാദിച്ചശേഷം, അന്ന് ആഗോളപ്രസിദ്ധനായി സർവ്വജനാരാധ്യനായി ആത്മീയസാർവ്വഭൗ മനായി കഴിഞ്ഞിരുന്ന ശ്രീ: ശിവാനന്ദപരമഹംസർ, ആറുമുഖം സ്വാമി, രമണമഹർഷി, കൊങ്കണസ്വാമി തുടങ്ങി പല മഹാത്മാക്കളുമായി സന്ത തസമ്പർക്കത്തിലേർപ്പെടുകയും അവരെല്ലാംതന്നെ അവരുടെ ആദ്ധ്യാ ത്മികസിദ്ധി വൈഭവങ്ങളും, അനുഭവവിജ്ഞാനവിഭൂതികളും, മഹാതേജ സ്വിയും, തീവ്രവൈരാഗിയുമായ ശ്രീ ശിവശങ്കരതൃപ്പാദങ്ങളിലേക്ക് വാത്സ

ല്യപൂർവ്വം പകരുകയും ചെയ്തു. അവസാനം ഭഗവാൻ ഗോപാലസ്വാമികളെ സമീപിച്ച് ജ്ഞാനദീക്ഷ സ്വീകരിക്കുന്നതുവരെ അനുപമമായ അവിടുത്തെ സിദ്ധിവിശേഷത്താൽ അവിടുന്ന് തന്നെ സമീപിച്ചിരുന്ന പല സുകൃതികളേയും അത്ഭുതപരതന്ത്രരാക്കിയിരുന്നു.

നിറകുടം തുളുമ്പുകില്ല എന്ന പഴമൊഴിയെ അന്വർത്ഥമാക്കുമാറ് പിന്നീടുള്ള കാലങ്ങൾ അവിടുന്ന് നിശ്ശബ്ദമായി, വേദശാസ്ത്രപുരാണാദികൾ കൂടാതെ വൈദ്യം, ജ്യോതിഷം, മന്ത്രതന്ത്രാദികൾ, പഞ്ചപക്ഷിശാസ്ത്രം, മർമ്മശാസ്ത്രം എന്നുവേണ്ട പുരാതനവും ആധുനികവുമായ നിരവധി മഹത്ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും, മന്ത്രതന്ത്രാദികളെയും, പൂജാവിധികളേയും മറ്റും പറ്റിയുള്ള പ്രബന്ധരചനയിലും കുറെക്കാലം ഏർപ്പെട്ടു. ഈ കാലങ്ങളിൽ കൊടുങ്ങല്ലൂർ, ഗുരുവായൂർ, പഴനി, തിരുച്ചെന്തൂർ, മധുര, രാമേശ്വരം, ശങ്കരൻകോവിൽ എന്നീ പുണ്യകേന്ദ്രങ്ങൾ അടിക്കടി സന്ദർശിച്ച് തപശ്ചര്യയാചരിക്കുന്നതും അവിടുത്തേക്ക് വളരെ പ്രിയങ്കരമായ സംഗതിയായിരുന്നു.

അഖിലലോക ആദ്ധ്യാത്മിക നവോത്ഥാനപ്രസ്ഥാനത്തിന്റെ (ഇന്റർനാഷനൽ സ്പിരിചൽ റീജനറേഷൻ മൂവ്മെന്റ്) ജനയിതാവായ മഹർഷി മഹേശയോഗി തൃപ്പാദങ്ങളുമായി 1955-ലും, 1952 മുതൽ ജ്ഞാനവൈരാഗ്യശേവധിയായ കൊല്ലത്തെ ഒരു മുസ്ലീംസുഹൃത്തുമായും അവിടുന്ന് സന്തതസമ്പർക്കത്തിലേർപ്പെട്ടിരുന്നു.

ആസന്നമായ അവിടുത്തെ ദിവ്യസമാധിയെക്കുറിച്ച് തന്റെ ആത്മീയ സന്താനങ്ങളിൽ പലർക്കും ദർശനരൂപേണയും, അല്ലാതെയും വ്യക്തമായ സൂചനകൾ നൽകിയിരുന്നു. അവസാന ദിവസത്തെ അവിടുത്തെ ഡയറിക്കുറിപ്പിലും ഈ വസ്തുത വ്യക്തമാക്കിയിരുന്നു.

വിവേകവാസനയോടുകൂടിയ ദുർലഭം ചില പുണ്യാത്മാക്കളൊഴികെ ബഹു ഭൂരിപക്ഷം ജനങ്ങളും പണ്ഡിതപാമരഭേദമെന്യേ, വിനശ്വരവിഷയങ്ങളിൽ തന്മയതയോടെ ജന്മമൃത്യുജരാവ്യാധിരൂപമായ അനർത്ഥപരമ്പരയെ അനുഭവിച്ച് ദു:ഖിക്കുകയാണെങ്കിലും ആ ബന്ധനാവസ്ഥയെ സുഖരൂപമെന്നഭിമാനിച്ച് കാലം കഴിക്കുന്നു. ഋഷികൾ സ്വാനുഭവദ്വാരാ ഉദ്ഗാനം ചെയ്തിരിക്കുന്നതും, ആത്മദർശികൾക്ക് ഇന്നും അനുഭവസിദ്ധമായി വർത്തിക്കുന്നതുമായ ആത്മവസ്തുവെ അറിയുന്നതിനുള്ള ആത്മീയസാധന സമാധി എന്നിവകളെക്കുറിച്ച് പ്രബലമായ പാപശക്തികളുടെ പ്രതിബന്ധംനിമിത്തം ചിലർക്ക് വളരെ അവിശ്വാസവും പുച്ഛവുമാണുള്ളത്. അവർ അതുകളെല്ലാം ശശശൃംഗമെന്നപോലെ വെറും

ശൂന്യമെന്നു പ്രലപിക്കുന്നതുകൊണ്ടുമാത്രം അതൊരിക്കലും അസത്തായിത്തീരുന്നതല്ല. ആദ്ധ്യാത്മരതികളും, ആദ്ധ്യാത്മജീവികളുമായ ഋഷീശ്വരന്മാരുടെ സന്താനങ്ങളാണ് നാമെങ്കിൽ, ആദ്ധ്യാത്മവിശ്വാസം, ആത്മ: ബോധം, ആത്മശക്തി എന്നിവ നമ്മുടെ പൈതൃകമായ ധനമാണെന്നുള്ളത് അനുക്തസിദ്ധമാണ്. ഇന്നു നശിക്കുമോ നാളെ നശിക്കുമോ എന്നു പ്രതീക്ഷിക്കേണ്ടുന്ന മൃണ്മയമായ ഈ ശരീരത്തിലുള്ള അളവറ്റ അഭിനിവേശം സംത്യജിച്ച് നമ്മുടെ പൂർവ്വപിതാമഹന്മാരായി ആദ്ധ്യാന്മജ്ഞാനത്തിൽ മുഴുകി ആനന്ദിച്ചിരുന്ന മുനിപ്രവരന്മാരുടെ അനുശാസനങ്ങളെ അനുസരിച്ചു ജീവിക്കുവാൻ സർവസമർപ്പണബുദ്ധ്യാ നമുക്ക് ആത്മാർത്ഥമായി പരിശ്രമിക്കാം. ഭക്തിശ്രദ്ധാവിശ്വാസവൈരാഗ്യാദികളോടുകൂടി നിരന്തരസാധനാനുഷ്ഠാനംകൊണ്ട് അനർഘമായ ആത്മബോധത്തേയും അക്ഷയമായ ആത്മബലത്തേയും സമ്പാദനംചെയ്ത് തന്നെയും തന്നെ സമീപിച്ചിരുന്ന ദുരിതഗ്രസ്തരായ മറ്റു ജീവരാശികളേയും സമുദ്ധരിച്ച് ആദ്ധ്യാത്മികരത്നപ്രദീപമായി അക്ഷയജ്യോതിസ്സായി ശ്രീ ശിവനിവാസ സമാധികേന്ദ്രത്തിൽ സന്നിധാനംചെയ്യുന്ന ആദ്ധ്യാത്മിക ഗുരുവായ ശ്ര। ശിവശങ്കരസ്വാമി തൃപ്പാദങ്ങൾ എല്ലാ ഉത്തമജിജ്ഞാസുക്കൾക്കും ആചന്ദ്രതാരം മാർഗ്ഗദർശനമരുളട്ടെ ! സർവ്വരേയുമൊരുപോലെ അപാരമായ മോഹാർണ്ണവത്തിൽ മുക്കി നിസ്തുലപ്രതാപത്തോടെ മദോൽക്കടയായി നർത്തനംചെയ്യുന്ന മഹാമായയുടെ മായാവലയത്തിൽനിന്നും ശാശ്വത മുക്തിനേടുവാൻ ഭഗവാൻ ശ്രീശിവശങ്കരൻ നമ്മെ അനുഗ്രഹിക്കട്ടെ.

"തൊട്ടാൽ തകരും ശരീരമാം പഞ്ജരം
വിട്ടുപറന്നു ഭവാനെങ്കിലും വിഭോ
തിട്ടമങ്ങേ പ്രഭാചൂഴുമാത്മാവെന്നെ
വിട്ടുപോകില്ലെന്നു വിശ്വസിക്കുന്നു ഞാൻ"
"വേദമാണു തിരുനാവുതിർത്തിടും
നാദമേതുമടിയർക്കനാരതം
ഭേദഭാവരഹിതൻ, മദീയഹൃത്-
ഖേദഭാരമൊഴിവാക്കണം ഭവാൻ"

വി. എൻ. നായർ - സെക്രട്ടറി
ആദ്ധ്യാത്മികവികാസമണ്ഡലം - കൊല്ലം
1966



ഓം

# പഞ്ചപദ മഹാവാക്യ രഹസ്യത്തിൽ

## വിഷയസൂചിക

ഓം

## ശ്രീ സച്ചിദാനന്ദഗുരുവേ നമഃ

## ഗുരുസ്തുതി

വാക്കുമനങ്കാണാതവാചാമഗോചരത്തെ
വാക്കഴിത്തു നോക്കിയരുൾ മാതവൻ മേൽ പാക്കൊണ്ടു
പാടവൊരു പതുപൺപാവിരുമനമേ!
നാടരിയമുക്തി തനൈ നാടി (1)

ആൺപെണ്ണലിനാനോവല്ലവോവായ്മൈനിലൈ
കാൺപതർക്കുച്ചെന്റ് കരുത്തറിന്തു-മാൺപുവിയിൽ
താനേവെഴുന്തരുളിത്തന്നൈത്തരവന്ത
കോനേ നമക്കോർകുടൈ. (2)

മാമറൈയിനുട്പൊരുളേ മാനിടനായ്വന്തെന്നുൾ
മാമായൈയെനീക്കിമതികാട്ടി-പൂമാനാ
യാക്കിയമെയ്ക്കോൻപതത്തെയൻപായനുദിനവും
വാക്കാൽ മനമേ/നീവാഴ്ത്തു (3)

സത്തുചിത്താനന്ദമെനച്ചാറ്റുമറൈമുടിവൈ
യുക്തിയനുഭവത്താലോതിനവെൻ-അത്തനടി
പോറ്റിപ്പുകഴ്ന്ത് പൂരിപ്പായ്നെഞ്ചകമേ!
വേറ്റുരുവൈചൊല്ലേൽവിയന്തു (4)

ഉള്ളപൊരുൾനീനാനെന്റോരാച്ചമയിനരൈ
യുള്ളിയവർമയക്കിലോവാമൽ-തെള്ള
വരുസച്ചിദാനന്ദവാരുധിയേനമ്പോ
ലുരുവെടുത്തതെന്റിങ്കുണർ (5)

കാൺപൊരുളാലീതളിക്കുങ്കർത്താവുളനെന്റു
കാൺപൊരുളെചാന്റാകക്കാട്ടുകിന്റ-വീൺമതത്തിൽ
നിന്റോനമൈനെഞ്ചേ/നേതിത്തുക്കണ്ടവിട
ത്തന്റേവിടുത്തോമതൈ (6)

പലസമയപേതപ്പടുകുഴിയിറ്റങ്കിനിതം
സജ്ജനം പോൽമെയ്നടിത്തുച്ചാവേർകു-നൽസമയ
മദ്വൈതമേപൊരുളായാക്കിവിടുമെന്നുരൈത്ത

അത്തനൈ നീ അഞ്ജലിചെയ് അങ്കു (7)
ആണ്ടാനടിമൈയിങ്കായാതുപോറ്റുകിന്റ
മാൺ പിലർവായ്ക്കേട്ടുഴന്റുമായ്വേമൈ-യാണ്ടരുളാൽ
നീയടിമൈയാണ്ടാനായ്നിർപതലാൽ വേറിലൈയെ
ന്റേയറൈന്താൻതെയ്വമിവൻ തേർ (8)

കണ്ണകന്റ്ഞാലത്തുൾകാവിത്തുയിലണിന്തും
പണ്ണവർപോലാലയങ്കൾപാർത്തുഴന്റു-മെണ്ണരിയ
വദ്വൈതംപൊയ്യെന്റ റിവിലർപാർചൊല്ലിമകിഴ്
ചൊത്തെയിവർ നീമനമേ! ചൊൽ (9)

ആനന്ദമില്ലാത സച്ചിദാനന്ദനമൈ
ആനന്ദമാക്കിയതിലാഴ്ത്തിയപിൻ -ഞ്ജാനത്തി
നെല്ലെയെലാങ്കണ്ടകന്റോ! മെന്നെഞ്ചേ! നീയവന്റാ
ളെല്ലെയിലേനിർപ്പായിശൈന്തു (10)

കാണാതകാഴ്ചിതനൈകാട്ടിയനങ്കോൻവാഴി
കോണാവുരൈയതനൈകൊണ്ടുമികഴ്മാണാ
മനമേ! നീവാഴിമറൈയുമടിയാരെല്ലാ
തിനവുമിവൺവാഴ്വുനന്തീർവു (11)

- ശുഭം -

ഓം

തത്സത്

പരബ്രഹ്മണേനമഃ

# പഞ്ചപദമഹാവാക്യരഹസ്യം

(പൂർവ്വ പീഠിക)

## ഗുരുസ്തുതി

നിർഗുണനായ് നിത്തിയനായ് നിർമ്മലനായ് നിശ്ചലനായ്
സൽഗുരുവേയാകുംസൌഭാഗ്യ - അത്ഭുതനേ
വാക്സ്തുതിക്ക മനം നിനൈക്ക! എൻ ശിരസ്സിലാക്ക
യവൻ പൊൻപദമേയാം.

## ശാസ്ത്രകാരണം

ശ്രീകൈലാസപതിയായ ദക്ഷിണാമൂർത്തിയുടെ അനുഗ്രഹം ലഭിച്ചു വിളങ്ങിയ സനത്കുമാരഋഷി, അദ്ദേഹത്തിന്റെ ശിഷ്യൻ അത്രിമഹാഋഷി, അദ്ദേഹത്തിന്റെ ശിഷ്യൻ അടിച്ചായ്കൈയില്ലാർ അദ്ദേഹത്തിന്റെ ശിഷ്യൻ സ്വായംഭൂവ സിദ്ധർ ഇവർ നാലുപേരും ശ്രീകൈലാസത്തും കാശിയിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കാലത്തിൽ ശാന്തപട്ടണത്തിൽ ആര്യവംശത്തിൽ പിറന്ന ആര്യൻ എന്ന ആൾ തപോസിദ്ധനായി വാണിഭ തുറയിലിരുന്നു അവിടെ ബ്രഹ്മജ്ഞാന സിദ്ധന്മാരായി വിളങ്ങിയ ചില മഹാന്മാരോടുകൂടി വേദാന്തവിചാരം ചെയ്തുകൊണ്ടിരിക്കവേ ഒരു ദിവസം ആ ആര്യൻ ഉത്ഥാനംചെയ്തു പൂജ നമസ്കാരാദിസർവ്വോപചാരങ്ങളും ചെയ്തിട്ട് അഞ്ജലിഹസ്തനായ് നിന്ന് ഇപ്രകാരം ചോദിച്ചു. ഹേ! മഹാത്മാക്കളേ! നിങ്ങൾ വസ്തുവെ വിചാരജ്ഞാനത്താലറിയുന്നവഴി മാത്രം ഉപദേശിച്ചു. ഇതു ശ്രവണമനനമാകിയ പരോക്ഷമായ അപരജ്ഞാനമല്ലാതെ നിഷ്ഠാപൂർവ്വമായറിഞ്ഞു അനുഭവിക്കുന്ന സ്വാനുഭവത്തോടുകൂടിയ അപരോക്ഷമായ പരജ്ഞാനമല്ലല്ലോ? ആ സ്വാനുഭൂതിനിലയെ അടിയനുസിദ്ധിക്കുംവണ്ണം കൃപാപൂർവ്വം ഉപദേശിക്കണം എന്ന് പലപ്രാവശ്യം വണക്കത്തോടുകൂടി ചോദിച്ചു.

അതുകേട്ടമഹാത്മാക്കൾ അദ്ദേഹത്തെ കൃപാപൂർവ്വം നോക്കി. ഹേ ആര്യാ അവാങ് മനോഗോചരമായ സുഖസമാധിനിഷ്ഠാനുഭവമുണർന്ന മഹാന്മാർ വളരെ ദുർല്ലഭമാകുന്നു. വിശേഷിച്ചും സാധന ചതുഷ്ടയ സമ്പന്നരാകിയ അധികാരികൾ അതിലും ദുർല്ലഭമാകുന്നു എന്നു പറഞ്ഞു ആ മൊഴികേട്ടു ആര്യൻ നടുങ്ങി. ഞാനിങ്ങനെയുള്ളനിലയെ എങ്ങിനെ

പ്രാപിക്കുമെന്നു വ്യാകുലപ്പെട്ടു കൊണ്ട് എങ്ങിനേയും ആ നിലയെപ്രാപിക്കാനുള്ള നിശ്ചയത്തോടു കൂടി തന്റെ വാണിഭ തൊഴിലിലേക്കു പുത്രന്മാരെ നിയമിച്ചിട്ടു ഗംഗാ നദിയാൽ ചൂഴപ്പെട്ട കാശിപട്ടണത്തിൽ ചെന്നു ശ്രീവിശ്വനാഥക്ഷേത്രത്തിൽ പോയി വന്ദനാദിനമസ്ക്കാരങ്ങൾ ചെയ്തു മഹാരാജ രാജപരമേശ്വരിയായ ശ്രീവിശാലാക്ഷിയമ്മയെ ഉപാസിച്ചു ത്രിസന്ധ്യാകാലവും സുഗന്ധാദി പുഷ്പപരിമളങ്ങളോടും ധൂപദീപ നിവേദ്യാദി സർവ്വോപചാരങ്ങളോടും പൂജിക്കുകയും ദിനംതോറും പൂജയ്ക്കുശേഷം ഭൂമിയിൽ ചതുരമായ് മെഴുകി അതിലിരുന്നു അല്പഭക്ഷണം കഴിച്ച് മൂന്നു വർഷം രാത്രിയും പകലും ഒരേ ചിന്തയോടും മഹാവൈരാഗ്യത്തോടും കൂടി വസിക്കവെ ഒരു ദിവസം ശ്രീ മഹാദേവി നിനക്കുവേണ്ടിയവരങ്ങൾ നീയിരിക്കുന്ന ഇടത്തിൽ അനുഗ്രഹിക്കാമെന്നു അശരീരിയായി കല്പിച്ചു. അതുകേട്ട് ആര്യൻ വ്യാകുലം നീങ്ങി മനസ്സന്തോഷത്തോടു കൂടെ മഹാഭാഗ്യം മഹാഭാഗ്യമെന്നുപറഞ്ഞ് പലപ്രാവശ്യം ദേവിക്ക് പ്രദക്ഷിണ നമസ്ക്കാരാദികൾ ചെയ്തിട്ട് അവിടെ നിന്നും തന്റെ വാസസ്ഥലത്തേക്ക് തിരിച്ചു. മാർഗ്ഗമദ്ധ്യേ ഒരു ചോലയും തടാകവും കണ്ട് മഹാസന്തോഷത്തോടുകൂടി ആ ചോലയിലറങ്ങി ആയാസം നീക്കി പിന്നെ ഭക്ഷണം സ്വയമായി പാകം ചെയ്തു വച്ചിട്ട് അനുഷ്ഠാനാദിക്രിയകളെ ചെയ്തശേഷം താൻ ഭക്ഷണം കഴിക്കാനുദ്ദേശിച്ചുകൊണ്ട് അതിഥിഭിക്ഷക്കു ഭക്ഷണമെടുത്തുവയ്ക്കുന്ന നേരം മഹാതപസ്വിയായ ഒരു വൃദ്ധൻ അവിടെ എഴുന്നള്ളി.

അദ്ദേഹത്തെ ആര്യൻ കണ്ടു സന്തോഷിച്ച് ദേവ ഈ അമൃതം കൊണ്ടാലും എന്നു പറഞ്ഞ് ഭിക്ഷയെ കൊടുത്തു. അദ്ദേഹം ഭിക്ഷവാങ്ങിക്കൊണ്ട് തന്റെ കയ്യിലിരുന്ന തിരുമുറയാകുന്ന ഗ്രന്ഥത്തെ കയ്യിൽ കൊടുത്തിട്ടു ഭക്ഷണം കഴിച്ചുവരാമെന്നു പറഞ്ഞുകൊണ്ട് തടാകക്കരക്കുപോയിമറഞ്ഞു.

പിന്നെ ആര്യൻ സസന്തോഷം ഭോജനം ചെയ്തിട്ട് തടാകക്കരയിൽ പോയ അതിഥിയെ അന്വേഷിച്ചു നോക്കിയതിൽ അവിടെയെങ്ങും കാണാത്തതിനാൽ തിരിച്ചു വന്ന് തന്നെ ഏൽപ്പിച്ച തിരുമുറ ഗ്രന്ഥത്തെ അഴിച്ചു നോക്കി. അതിൽ മഹാവാക്യ സമ്പ്രദായം വിവരിച്ചിരിക്കുന്നതായിക്കണ്ടു. അത് തന്റെ പ്രാണനെക്കാൾ സൂക്ഷിക്കേണ്ടതാണെന്ന് മനസ്സിലാക്കിക്കൊണ്ട് തന്റെ വാസസ്ഥലത്തേക്കുപോയി അതിനെ പാരായണം ചെയ്യുകയും മനനം ചെയ്യുകയും മറ്റും ചെയ്തുവെങ്കിലും അതിൽ പറഞ്ഞിരിക്കുന്ന നിഷ്ഠാനുഭൂതിസമ്പ്രദായം സന്ദേഹം, വിപരീതം, എന്നിവ കൂടാതെ ബോധിപ്പിക്കുവാൻ ഗുരു ആവശ്യമാണെന്നു തോന്നി അതിലേ

യ്ക്കായി മുൻപോലെ ശ്രീവിശാലാക്ഷി അമ്മയുടെ സന്നിധാനത്തിൽ ചെന്ന് കുറെക്കാലം വസിച്ചിരുന്നു.

ഇങ്ങിനെ ഇരിക്കും കാലത്തിൽ ഒരു ദിവസം സ്നാനം ചെയ്യുന്നതിന് മദ്ധ്യാഹ്നസമയത്തിൽ മണികർണ്ണികയുടെ കരയ്ക്കുവന്നപ്പോൾ അവിടെ തനിക്ക് തിരുമുറഗ്രന്ഥം നൽകിയ മഹാത്മാവിനെക്കണ്ടു. ഉടൻ അദ്ദേഹത്തെ ദണ്ഡനമസ്ക്കാരം ചെയ്തിട്ട്. "ഭഗവാനെ അങ്ങ് ഇത്രയും കാലം എവിടെ മറഞ്ഞിരുന്നു? ഇന്ന് അങ്ങയുടെ ദർശനത്താൽ എന്റെ സർവ്വതാപങ്ങളും നിവർത്തിയായി" എന്നൊക്കെ പറഞ്ഞ് സ്തോത്രം ചെയ്തു വണങ്ങി നിന്നു.

"അതുകേട്ടു കൊണ്ടിരുന്ന മഹാത്മാവ് അപ്പനേ ഞാൻ നെടുനാളായി ഇവിടത്തന്നെ കുടുംബസമേതം വസിച്ചുവരുന്നു. എന്റെ ദേവി നിന്നെ മഹാതപോസിദ്ധനായി പലപ്രാവശ്യം പറയുന്നതുകേട്ടു ഞാനും നിന്റെ പേരിൽ സന്തോഷിക്കുന്നു. ഞാൻ നിന്റെ കയ്യിൽ തന്ന തിരുമുറ എവിടെ?" എന്നു കേട്ടു.

അപ്പോൾ ഇങ്ങിനെ പറഞ്ഞു "സ്വാമി കൃപാനിധേ ഞാൻ അങ്ങയെ അന്വേഷിച്ചതിൽ കാണാത്തതിനാൽ ആതിരുമുറഗ്രന്ഥത്തെയും കൊണ്ട് എന്റെ വസതിയിൽ പോയി അവധാന പൂർവ്വം പലപ്രാവശ്യം വായിച്ചു നോക്കി എങ്കിലും അതിൽ ഉള്ളടക്കം ചെയ്തിരിക്കുന്ന വിഷയം ഗോചരീഭവിച്ചുണരാതെ അതിനെ ഉപദേശിക്കത്തക്കസദ്ഗുരു ദർശനത്തെ കാംക്ഷിച്ചു അതുസാധിക്കുമെന്ന ചിന്തയാൽ ഇവിടെ എത്തി അതിനാൽ ദേവ അങ്ങ് എന്നിൽ കനിഞ്ഞു എനിക്കതു നിറവേറ്റിത്തരണമെന്നു ഭയ ഭക്തിവിശ്വാസത്തോടു കൂടി നമസ്ക്കാരം ചെയ്തു പ്രാർത്ഥിച്ചു.

അതിനെക്കണ്ട ശ്രീവിശ്വേശ്വരനായ മഹാത്മാ "നീഭയപ്പെടാതെ" എന്ന് അഭയം കൊടുത്തരുളി. "അപ്പനേ! നീ മുക്തിമണ്ഡപത്തിൽ പോയി അവിടെ ദിഗംബരനായ് വിദേഹകൈവല്ല്യ മുക്തനായ് നിഷ്ഠാനുഭവകേവല അന്തർമുഖവിലാസത്തോടു കൂടിയവനായ് ഇരിക്കുന്ന ശ്രീസ്വായംഭുവ ഋഷിയെക്കണ്ട് അദ്ദേഹത്തെ ശരണമടഞ്ഞാൽ അദ്ദേഹം നിനക്ക് സ്വരൂപജന്യജ്ഞാന ചിൽസമാധി സാക്ഷാത്കാര സത്യം അനുഗ്രഹിക്കും" എന്ന് തിരുവായ് മലർന്നരുളി.

അതുകേട്ട ആര്യൻ സന്തോഷചിത്തനായ് "സ്വാമി! ഈ പാപി, മുക്തിമണ്ഡപത്തിലിരിക്കുന്ന മഹാഋഷിയെ ശരണം പ്രാപിച്ചാൽ അദ്ദേഹം കൃപാകടാക്ഷം ചെയ്ത് അനുഗ്രഹിക്കുമോ? അങ്ങനെ അനുഗ്രഹിക്കുന്നതിനായി ദേവ! അങ്ങ് അനുഗ്രഹിച്ചാലും" എന്നു മഹാവിനയത്തോടു കൂടി പ്രാർത്ഥിച്ചു.

അതിന് ഉത്തരമായി ആ മഹാത്മാവ് "അപ്പനേ ഞാൻ നിന്റെ തീവ്രത

രപക്വത്തെപ്പറ്റി അറിയിച്ച് അനുഗ്രഹം ചെയ്യിച്ചുകൊള്ളാമെന്നും നിന്റെ കയ്യിൽ തന്ന ഗ്രന്ഥം നീതന്നെ സൂക്ഷിച്ചുകൊണ്ട് നിന്നെപ്പോലെ പക്വത യുള്ളവർക്ക് അനുഗ്രഹം ചെയ്യണമെന്നും അപക്വതയോടുകൂടിയവർക്ക് അനുഗ്രഹം ചെയ്യരുതെന്നും അങ്ങനെ അപക്വതയുള്ളവർക്കു ചെയ്താൽ പാതകിയായി പോകുമെന്നും അരുളിച്ചെയ്തു."

അതുകേട്ട ആര്യൻ, ആ വചനത്തെ മഹാപ്രസാദമായി ശിരസാവ ഹിച്ചു കൊണ്ട് "സ്വാമി! അങ്ങ് വസിക്കുന്ന സ്ഥലത്തെയും അങ്ങയുടെ പത്നിയായ ദേവിയേയും ദർശിക്കുവാൻ അടിയന് കൃപ ചെയ്യണമെന്നും പ്രാർത്ഥിച്ചു."

അതുകേട്ട ശ്രീവിശ്വേശ്വരനായ ഭഗവാൻ "അപ്പനേ! വളരെ സന്തോഷം...വാ!" എന്നു വിളിച്ചുകൊണ്ട് പോയി ശ്രീവിശാലാക്ഷി അമ്മ യുടെ സന്നിധിയിൽ ചെന്ന് ഇതു തന്നെ എന്റെ ഗൃഹം ഇവൾ തന്നെ എന്റെ ദേവി എന്നരുളി അന്തർധാനം ചെയ്തു. അപ്പോൾ ആര്യൻ ആ അതിശയത്തെക്കണ്ടു ഭക്തിപരവശനായി പലസ്തോത്രങ്ങളും ചെയ്തു. ശരീരാദികൾ മറന്നു ഉന്മത്തനായി വിശാലാക്ഷി അമ്മയുടെ സന്നിധാനം മുതൽ മണികർണ്ണികവരെ ഉരുണ്ടു പുരണ്ട് ഭക്തിയാൽ കണ്ണു നീർവാർത്തു കൊണ്ട് ഇരിക്കുന്ന വേളയിൽ ഭഗവാൻ ഒരു വൃദ്ധ ബ്രാഹ്മണ സന്ന്യാസ വേഷം എടുത്തു സ്വായംഭൂവമഹർഷിയുടെ സമീപത്തിൽ പോയി. ഹേ മഹർഷി! അങ്ങക്ക് ജീവകാരണ്യത്തിനേക്കാൾ സമാധിയാണോ വലുത്? ഒരു ഭക്തൻ ശരീരം മറന്ന് പുരണ്ട് ഉരുണ്ട് ഉന്മത്തനായി കിടക്കുന്നതിനെ കണ്ടില്ലയോ! വേഗംപോയി അവനെ അനുഗ്രഹിച്ച് അവന് സമാധിനിഷ്ഠയെ ഉപദേശിച്ചാലും എന്നു പറഞ്ഞ് അന്തർധാനം ചെയ്തു. ഇതു കേട്ട സ്വായംഭൂവ മഹർഷി ഒന്നു നടുങ്ങി പെട്ടെന്നെഴുന്നേറ്റ് ആര്യന്റെ അടു ത്തുപോയി. "അപ്പനേ! നീ എന്തിനു വ്യസനിക്കുന്നു? നിനക്ക് എന്തു വേണം"എന്ന് കൃപാപൂർവ്വം ചോദിച്ചു. ഈ വചനാമൃതം കേട്ട മാത്ര യിൽ ആര്യന്റെ മനോവ്യാകുലം നീങ്ങി വിശ്രാന്തിയെ പ്രാപിച്ചു. പിന്നെ ആര്യൻ "ഭഗവാനെ! അങ്ങയുടെ ദർശനം ശ്രീ ദക്ഷിണാമൂർത്തി ഭഗ വൽദർശനം പോലെ ഇരിക്കുന്നു ജനനമരണ സംസാര ദു:ഖത്തിൽ നിന്ന് അടിയനെകരകയറ്റിയതുപോലെ തോന്നുന്നു" എന്ന് പറഞ്ഞ് ദണ്ഡനമ സ്കാരം ചെയ്ത് എണീറ്റ് രണ്ടു കൈകളേയും ശിരസ്സിൽ വച്ച് സ്തോത്രം ചെയ്ത് അഞ്ജലിഹസ്തനായി നിന്നു.

അതിനെ സ്വായംഭൂവമഹർഷി കൃപാപൂർവ്വം കണ്ട് "അപ്പനേ വാ"എന്നു പറഞ്ഞു മുക്തിമണ്ഡപത്തിലേക്കുകൊണ്ടുപോയി ഉപദേശ മുറപോലെ തിരുവടിദീക്ഷയും അറുതി തിരുവടി ദീക്ഷയും ചെയ്ത് മഹാ

വാക്യമായ ഒരുമൊഴിയെയും സമാധിനിഷ്ഠാ സമ്പ്രദായത്തെയും ഉപദേശിച്ചു.

അങ്ങനെ ഉപദേശിച്ചപ്പോൾ ആര്യൻ അന്തർമുഖപ്പെട്ട് സ്വസ്വരൂപസ മാധിയടഞ്ഞ് നെടുനാൾ ഇരുന്നു. പിന്നെ സ്വരൂപാകാരമായി സമാധി യിൽ നിന്നുണർന്ന് തന്റെ മുമ്പെ ഇരിക്കുന്ന മഹർഷിവര്യന്റെ ഉഭയചര ണാരവിന്ദങ്ങളെയും പൂജിച്ച് തന്റെ ഉടൽ, പൊരുൾ, ആവി ഈ മൂന്നി നേയും ഗുരുസന്നിധാനത്തിൽ ദത്തം ചെയ്തുനിന്നു.

അതുകണ്ട് സ്വായംഭൂവമഹർഷി ആ ആര്യന് "പുഷ്പഗിരിസ്വാമി" എന്ന ദീക്ഷാനാമം കൊടുത്തു. എന്നിട്ട് "അപ്പനേ! ഗോദാവരിക്കരയിൽ സോമാസ്കന്ദമെന്ന സ്ഥലത്തിൽ സോമാസ്കന്ദൻ നമുക്കു ഇഷ്ടദേവത യായതുകൊണ്ട് നീ അവിടെ പോയിരുന്ന് നിന്നെപോലെയുള്ള പക്വത അടഞ്ഞവർക്ക് ഈ സമാധി സമ്പ്രദായത്തെ ഉപദേശം ചെയ്ത് ജീവൻ മുക്തനായി വാഴുക" എന്ന് ആശീർവാദം ചെയ്തു. എന്നാൽ "അപക്വർക്ക് ഉപദേശിച്ചാൽ വ്യർത്ഥമായി പോകും എന്നു പറഞ്ഞിട്ട് അദ്ദേഹം ശ്രീ കൈലാസത്തിലേക്കു എഴുന്നരുളി"

അതിനുശേഷം ആര്യൻ ശ്രീവിശ്വനാഥസ്വാമിയേയും ശ്രീവിശാലാക്ഷി ദേവിയേയും ആവോളം സ്തോത്രം ചെയ്ത് അനുവാദം വാങ്ങി സോമാ സ്കന്ദത്തിൽ പോയി തന്നെ അടുത്ത പക്വമുള്ളവർക്ക് മേഘം പോലെ ജ്ഞാനാമൃതത്തെ സദാകാലവും വർഷിച്ചുകൊണ്ടിരുന്നു.

അദ്ദേഹത്തിന്റെ ശിഷ്യൻ ഛാന്ദോഗ്യസ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ പിറവാനെറി സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ നിരവയവദേവസ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ ചൈയോഗസ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ ദേവകതിർ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ ബ്രഹ്മാനന്ദ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ അമൃതാനന്ദ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ സൗഭാഗ്യ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ ചിദംബര അറിവാനന്ദ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ ശിവയോഗജ്ഞാനധർമ്മരായ സ്വാമികൾ
അദ്ദേഹത്തിന്റെ ശിഷ്യൻ തൌടസ്വാമികൾ

മേൽപടിതൌട സ്വാമികളാൽ ഈ വേദാഗമ സമരസജ്ഞാന പഞ്ചപ ദമഹാവാക്യ രഹസ്യ ശാസ്ത്രം ഗീർവാണത്തിൽ നിന്ന് ഏവർക്കും എളുപ്പം മനസ്സിലാകുന്നതിന് ദ്രാവിഡത്തിൽ പരിഭാഷപ്പെടുത്തിയിട്ടുള്ളതാകുന്നു.

## സമർപ്പണം

ഇതിനെ മഹായോഗേശ്വരനായി ബ്രഹ്മവിദ്വരിഷ്ഠനായി പൂജപ്പുരനിവാസിയായിരുന്ന ഭഗവാൻ, സാധുഗോപാല സ്വാമികളിൽ നിന്നും പലപ്പോഴും സംശയരഹിതമായി ശ്രവണം ചെയ്യാനിടയാവുകയും അത് മോക്ഷ ദാഹികളായി പരിപക്വമടഞ്ഞവർക്കു ഉപകാരപ്രദമായി തീർന്നാൽ കൊള്ളാമെന്നു തോന്നുകയാലും ഗുരുവര്യനായ ഭഗവാൻ സാധുഗോപാല സ്വാമി തൃപ്പാദാർച്ചനയായി തീരുമെന്ന വിചാരത്താലും ഇങ്ങിനെ ഭാഷാന്തരം ചെയ്തതാകുന്നു. ഇതിൽ പ്രൌഢതമമായ വിഷയങ്ങളടങ്ങിയതും അനുഭവാദ്വൈത രഹസ്യങ്ങളോടുകൂടിയതും സമാധിപരിശീലനത്തിനുതകുന്നതുമായിരിക്കുന്നതിനാൽ വിദേഹമുക്തിപര്യന്തം ഈ ഗ്രന്ഥം പാരായണാർഹമാകുന്നു.

ഭാഷാശൈലികൾ വേണ്ടുംവണ്ണം ഇതിൽ കൊള്ളിക്കാത്തത് ഒരു പക്ഷേ അർത്ഥവ്യത്യാസങ്ങൾ വന്ന് "ഗ്രന്ഥം മൂന്നു പകർത്തുമ്പോൾ മുഹൂർത്തം മൂത്രമായി വരുമെന്ന് " പറഞ്ഞതുപോലെ വരരുത് എന്ന പ്രത്യേക ഉദ്ദേശത്തിന്മേലാകുന്നു. ഇതിൽ എന്തെങ്കിലും വൈകല്യങ്ങൾ വന്നിട്ടുണ്ടെങ്കിൽ മഹത്തുക്കളോടുക്ഷമായാചനം ചെയ്തുകൊണ്ടും ഭഗവാൻ ശ്രീമദ് ഗോപാലസ്വാമി തൃപ്പാദാരവിന്ദസ്മരണയിൽ സമർപ്പിച്ചുകൊണ്ടും സജ്ജന സമക്ഷം മലയാളഭാഷയിൽ അവതരിപ്പിച്ചുകൊള്ളുന്നു.

എന്ന്

വി. ശിവശങ്കരൻ നായർ
ശിവനിവാസ്
കൊന്നക്കോട്
കുളച്ചൽ



ബ്രഹ്മശ്രീ
ഭഗവാൻ സാധുഗോപാലസ്വാമി തൃപ്പാദങ്ങൾ

## ശ്രീമദ് ഗുരു ഗോപാല സ്തുതി പഞ്ചകം

1. കണ്മണിതന്നിൽ കലർന്നുള്ള വ്യോമത്തിൻ നിഴൽ
എന്നതുപോലെ സ്വരൂപത്തെയങ്ങുണർത്തിയ
കേവല സ്വരൂപ സാക്ഷാത്കാര ബ്രഹ്മാനന്ദസാധുവാം
ശ്രീമദ് ഗുരു ഗോപാലം നമാമ്യഹം

2. ഭൂമാനന്ദം ഗഗന സദൃശം നിശ്ചലം നിത്യമേകം
നിർമ്മുക്തംനിത്യമുക്തം സകലമുനിഗണൈർ സേവിതം
ജ്ഞാനമൂർത്തിം
വേദാൽ, വേദാന്തസാരം പരമപദമഹാവാക്യവൃത്തിക്കു ലക്ഷ്യം
മൗനാതീതം ത്രിപുടി രഹിതം മൽഗുരുംതംനമാമി

3. വാക്കുമനമെത്താത്തവാചാമഗോചരത്തെ
വാക്കുകൊണ്ടു ചൊല്ലി ലക്ഷ്യമതെ കാട്ടിയോരു
ചിദ്രൂപ ബ്രഹ്മമതായ് പ്രത്യക്ഷ രൂപമതായ്
സത്യ മതാമരുൾപ്രകാശം ഏകിയൊരു സദ്ഗുരുവായ്

4. താനെ എഴുന്നള്ളി തന്നെയുമേ കാട്ടിയെന്നെ
ഞാനും നീ ഒന്നാണെന്നാരൂഢനാക്കിയ പിൻ
ഊനം കൂടാതെ ലോക താപത്തിനൊരു കുടയായ്
മൗനാതീതം കടന്ന സദ്ഗുരുവേ നമസ്കാരം

5. കാണേണം കണ്ടതെല്ലാം കൺ കൂത്തെന്നറിവാക്കി
വാസനകളെല്ലാം പോയ് മൻരൂപം താനും പോയ്
ബോധത്തിരുളകറ്റി ഭാസിച്ച ഭാനുവതായ് ശാശ്വതമായ്
എന്നൊഴിവിൽ ആണ്ടരുള കൈ തൊഴുന്നേൻ

ശ്രീ. വി. ശിവശങ്കരസ്വാമിവിരചിതം

* * * * * * * * * * * *

ഓം

തത്സത്

പരബ്രഹ്മണേ നമ:

# പഞ്ചപദ മഹാവാക്യ രഹസ്യം

## ഗുരുസ്തുതി

അറിവിനിച്ഛയജ്ഞാനത്തേയരുളിയ അമുതേപോറ്റി
അറിവിനിൽ സമാധിജ്ഞാനത്തനുഭവന്തന്തായ്പോറ്റി
അറിവിനിൽ സഹജജ്ഞാനത്തതുവതുവാനായ് പോറ്റി
അറിവരു മറിവാനന്തവരുൾ തിരുപ്പാദം പോറ്റി

ആദിയന്തമില്ലാത്തതായാനന്തമാകി
ഐന്തുമതത്തിൻ മേലാകിനിൽക്കും
ജ്യോതിയൊരുഗുരുവടിവായറിവാനന്ത
സ്വാമിയായ് ചിദംബരത്തിൽ തോന്നിയാണ്ട
മൂതറിവാഞ്ചിവയോഗി ധർമ്മരായ
മുരുകനുടൻ തൊടശിവയോഗി, മോനാ
തീത നിലയരുൾവേദാഗമസാരത്തെ
ചൊന്നാർകളറിവുടയതെളിവുള്ളോർക്കേ

## സൂത്രം

നൈമിശാരണ്യവാസികളായ ഋഷികൾക്ക് സൂതമഹാഋഷി സന്തോഷവാനായി അരുളിച്ചെയ്യുന്നു.

"ഹേ! ഋഷികളേ! ശ്രീ കൈലാസവാസനായ് സച്ചിദാനന്ദസ്വരൂപിയായ് ശാന്തമൂർത്തിയായ് കൃപാനിധിയായി, സംസാരസാഗരമായ അന്ധകാരത്തിൽ അനാദികാലം മുതൽ കിടന്നുഴലുന്ന ജീവാത്മാക്കളെ കരകയറ്റി മോക്ഷാതീത സമരസജ്ഞാന സിംഹാസനാധിപധികളാക്കുന്നവനായ് ഗുരു മൂർത്തിയായി എഴുന്നരുളിയിരുന്ന ശ്രീ. ദക്ഷിണാമൂർത്തി സ്വാമികൾ, അതിപക്വതയുള്ളവരായ് ജ്ഞാനതപോസിദ്ധന്മാരായ്, മോക്ഷദാഹികളായ് ഗുരുപാദഭക്തിയുള്ളവരായ്, കാമക്രോധാദി രഹിതന്മാരായ്, വൈരാഗ്യ, ഉപരതിയോടുകൂടിയവരായ്, സാധനചതുഷ്ടയ സമ്പന്നന്മാരായ്, തീവ്രതരപക്വത്തോടുകൂടിയവരായി ശക്തി നിപാതത്തിൽ ഉത്തമന്മാരായിരുന്ന, സനകർ, സനന്ദനൻ, സനാതനൻ, സനൽകുമാരാദികളായ നാലുപേർക്കും-സ്മൃതി, സമരസഭാഗം, ജ്ഞാനസംഭവം, രഹസ്യലോലം, കല്ല്യാണസംഭവം മുതലായ വേദാന്തത്തേയും, മകുടാഗമത്തിൽ

അർത്ഥമായ സിദ്ധാന്തത്തേയും അവയിലുള്ള സമ്പ്രദായാർത്ഥത്തേയും മുക്തിഭേദങ്ങളേയും അനുഗ്രഹിച്ചരുളുമ്പോൾ അവയിലുള്ള സമയഭേദവും മുക്തിഭേദവും ഒന്നിനൊന്നു ശരിപ്പെടാതെ വിരോധമായിരിക്കുന്നതിനാൽ അവയിൽ സന്ദേഹം ഉണ്ടായി, ആ നാലുപേരും മഹാദു:ഖികളായി ". ഈ സന്ദേഹത്തെ ശ്രീ സാംബമൂർത്തി തന്നെ നിവർത്തിക്കണമെന്ന് നിശ്ചയിച്ചു പരമശിവനെ നെടുനാൾ തപസ്സുചെയ്തു.

അതുകണ്ട് പരമശിവൻ കൃപാതിരേകത്താൽ ആ നാലു പേർക്കും പ്രത്യക്ഷമായി "മുനികളേ നിങ്ങൾക്കു ആവശ്യമുള്ളവരമേത്? കേട്ടുകൊള്ളുക" എന്നരുളിചെയ്തു.

അതു കേട്ടമുനികൾ ആനന്ദപരവശരായ് എണീറ്റ് "ഹര! ഹര!" എന്നു സ്തോത്രം ചെയ്തു നിന്നിട്ട് അതിൽ സനത്കുമാര ഭഗവാൻ, സ്വാമിയെ നോക്കി ശ്രീ. മഹാദേവ ഭഗവാനെ! മുൻപ് കൃപയോടെ വേദാഗമത്തെ അനുഗ്രഹം ചെയ്തിട്ടും ഞങ്ങൾക്ക് സന്ദേഹ നിവർത്തി വന്നിട്ടില്ല. അതുകൊണ്ട് ആ സന്ദേഹ നിവർത്തിവരുമാറ് സകല വേദാഗമ സമരസസിദ്ധാന്തസമ്പുടമായ്, സകലശാസ്ത്രസമ്മതമായ്, സകലസമയത്തിനും ഏകരീതിയായ്, സകലനിലക്കും മേലായ്, സമാധിനിഷ്ഠയാലറിയപ്പെടുന്നതായിരിക്കുന്ന രഹസ്യാർത്ഥത്തെ അടിയങ്ങൾക്കുപദേശിച്ച് സന്ദേഹ സമുദ്രത്തിൽ നിന്ന് കരകയറ്റണമെന്നു പ്രാർത്ഥിച്ചു.

അതുകേട്ട് ശ്രീ.പരമശിവൻ ആ സനകാദികൾക്ക് സന്ദേഹവും വിപരീതവും നീങ്ങുമാറ് വേദാഗമങ്ങളിൽ പൂർവ്വപക്ഷമായിരിക്കുന്ന മുക്തിമാർഗ്ഗങ്ങളായ നൂറ്റി എട്ടു വാക്യങ്ങളും അവയുടെ അർത്ഥവും നിവർത്തിയും സിദ്ധാന്തപക്ഷമായിരിക്കുന്ന അനുഗ്രഹ ശ്രേഷ്ഠമായ മഹാവാക്യവും ഉപദേശിച്ചു. ആദ്യമായി, പൂർവ്വപക്ഷമായി പറഞ്ഞ നൂറ്റി എട്ടു വാക്യങ്ങൾ താഴെ വിവരിക്കുന്നു.

## നൂറ്റെട്ടുവാക്യങ്ങൾ

| | | | |
|---|---|---|---|
| 1. | മംഗളവാക്യം | 10 | ഗൗണവാക്യം |
| 2. | സ്തുതിവാക്യം | 11 | സ്വർഗ്ഗവാക്യം |
| 3. | സത്യവാക്യം | 12 | വാദവാക്യം |
| 4. | ചരാചരവാക്യം | 13 | കരണവാക്യം |
| 5. | ടിണ്ടിവാക്യം | 14 | കേസരിവാക്യം |
| 6. | നിയമവാക്യം | 15 | കലുഷവാക്യം |
| 7 | അമോഹവാക്യം | 16 | ഗാരുഡവാക്യം |
| 8 | ഗാർഗ്ഗ്യവാക്യം | 17 | ന്യായവാക്യം |
| 9 | രക്ഷാവാക്യം | 18 | മുക്തിവാക്യം |

19 തന്തുവാക്യം
20 അന്വയവാക്യം
21 പുഷ്കലവാക്യം
22 വിശേഷവാക്യം
23 പ്രജ്ഞവാക്യം
24 മജ്ഞവാക്യം
25 വ്യോമവാക്യം
26 അന്തരവാക്യം
27 നിയതിവാക്യം
28 ഊർദ്ധ്വവാക്യം
29 ജ്യോതിവാക്യം
30 ശരവാക്യം
31 ഉത്തരവാക്യം
32 അജപവാക്യം
33 ഭൂവാക്യം
34 വാൽവാക്യം
35 ലോചനവാക്യം
36 ലൈംഗവാക്യം
37 നിയന്ത്രവാക്യം
38 മുമൂകവാക്യം
39 മയവാക്യം
40 വ്യഷ്ടിവാക്യം
41 അമലവാക്യം
42 സംഭവവാക്യം
43 ചിത്തുവാക്യം
44 ടുണ്ടിവാക്യം (ടുണ്ഡിവാക്യം)
45 ഏകവാക്യം
46 സ്ഥൂലവാക്യം
47 സൂക്ഷ്മവാക്യം
48 കാരണവാക്യം
49 ജീവപരവാക്യം
50 ഐക്യവാക്യം
51 സായൂജ്യവാക്യം
52 ലയവാക്യം
53 താരകവാക്യം
54 പരാത്പരവാക്യം
55 ചിത്വാക്യം
56 ജ്ഞാനചിത്വാക്യം
57 കോമളവാക്യം
58 ആഷ്പവാക്യം
59 ഷാഡ്ഗുണ്യവാക്യം
60 അമൃതവാക്യം
61 നിരാമയവാക്യം
62 ഗോവാക്യം(കോവാക്യം)
63 വർഗ്ഗവാക്യം
64 ശുദ്ധവാക്യം
65 ക്ഷേമവാക്യം
66 അതീതവാക്യം
67 ശുഭാശുഭവാക്യം
68 ഗോളകവാക്യം
69 കുയ്യ വാക്യം (ഗുഹ്യവാക്യം)
70 മൌനവാക്യം
71 ഗഹനവാക്യം (ഗഗനവാക്യം)
72 വേദവാക്യം
73 കൈവല്യവാക്യം
74 നിശ്ചിന്തവാക്യം
75 തമസ്സുവാക്യം
76 ഡമരകവാക്യം
77 മൈത്രിവാക്യം
78 വ്യതിരേകവാക്യം
79 സ്ഥിതിവാക്യം (തിതിവാക്യം)
80 നേതിവാക്യം
81 ലക്ഷ്യവാക്യം
82 ബഹിർവാക്യം (ബഹുവാക്യം)
83 അഖണ്ഡവാക്യം
84 കമലവാക്യം
85 വാച്യവാക്യം
86 സമരസവാക്യം

| | | | |
|---|---|---|---|
| 87 | സമഷ്ടിവാക്യം | 98 | മുക്തിവാക്യം |
| 88 | നിർഗ്ഗുണവാക്യം | 99 | സംശയവാക്യം |
| 89 | അഭാവവാക്യം | 100 | വിശിഷ്ടവാക്യം |
| 90 | നിവർത്തിവാക്യം | 101 | സാമാന്യവാക്യം |
| 91 | മാർഗ്ഗവാക്യം | 102 | നിശ്ചയവാക്യം |
| 92 | അധോവാക്യം | 103 | സംഹാരവാക്യം |
| 93 | ആശ്രയവാക്യം | 104 | മഞ്ജുവാക്യം |
| 94 | വാചകവാക്യം | 105 | ഹോമവാക്യം |
| 95 | നാസ്തിവാക്യം | 106 | ഹംസവാക്യം |
| 96 | നിലോല്പലവാക്യം | 107 | സാംഭവിവാക്യം |
| 97 | ഗോചരവാക്യം | 108 | ശിക്ഷവാക്യം |

ഇതുപോലെ അനന്തവാക്യങ്ങളുണ്ടെങ്കിലും മേൽപറഞ്ഞ 108 വാക്യങ്ങളും മുഖ്യമാകുന്നു.

## 108 വാക്യങ്ങളുടെ അർത്ഥവും നിവർത്തിയും

1. ചോദ്യം - മംഗളവാക്യമെന്നാൽ എന്ത്?

ഉത്തരം - മംഗളവാക്യമായത് ബ്രഹ്മാനന്ദസുഖത്തെവിദ്വാന്മാരെപ്പോലെ സ്തുതിക്കുന്നതേ മുക്തി -

നിവൃത്തി - അത് സ്തുതിപരമായതിനാൽ പാടില്ല.

2. സ്തുതിവാക്യമെന്നാൽ എന്ത്?

ഉത്തരം - ബ്രഹ്മാനുഭവശാസ്ത്രത്തേയും ബ്രഹ്മസ്വരൂപത്തേയും സ്തോത്രം ചെയ്യുന്നതേ മുക്തി

നിവൃത്തി - ബ്രഹ്മ സാക്ഷാത്കാരമേ മുക്തിയാകയാൽ മേൽ പറഞ്ഞ സ്തുതി വാക്യം പാടില്ല.

3. സത്യവാക്യമെന്നാൽ എന്ത്?

ഉത്തരം - സത്യവാക്യമെന്നാൽ വാക്യം കൂടാതെ പൊരുളില്ലാത്തതായിരിക്കുന്നതിനാൽ വാക്യം തന്നെ മുക്തി എന്നത്. അതു വാച്യാർത്ഥമായതിനാലും ലക്ഷ്യാർത്ഥമായ സ്വരൂപ സിദ്ധി ഇല്ലാത്തതിനാലും പാടില്ല.

4. ചരാചരവാക്യമെന്നാൽ എന്ത്?

ഉത്തരം - ചരാചരവാക്യത്തിൽ സ്ഥാവരജംഗമങ്ങളെ ശിവം, ശക്തി എന്നു ഭാവനചെയ്യുന്നതേ മുക്തി എന്നാകുന്നു. അതു സഗുണ ഉപാധിയാകയാൽ പാടില്ല.

5. ടിണ്ടിവാക്യമെന്നാൽ എന്ത്?

ഉത്തരം - ടിണ്ടി വാക്യമെന്നാൽ ബന്ധം കാരണമാകയാൽ ചിൽ ശക്തിയെ ഉപാസിച്ചു ആ ചിൽശക്തി കൃപയാൽ സകല ബന്ധങ്ങളിൽ നിന്നും നിവർത്തിയടയുന്നതേമുക്തി എന്നതാകുന്നു. അതു സമാധിയ നുഭവമുണ്ടാകുന്നതിനു സാധനമാകയാലും മായാ ഉപാധിയിരിക്കുന്നതി നാലും പാടില്ല.

6. നിയമവാക്യമെന്നാൽ എന്ത്?

ഉത്തരം - നിയമവാക്യമെന്നാൽ ബ്രഹ്മ ഉപാസനയെ ഒന്ന് എന്നും അഞ്ച് എന്നും മുപ്പത് എന്നും ഉപാസിക്കുന്നതെ മുക്തി എന്നതാകുന്നു. അതു ചിത്ത ശുദ്ധിക്കുകാരണമാകയാൽ പാടില്ല.

7. അമോഹവാക്യമെന്നാൽ എന്ത്?

ഉത്തരം - അമോഹവാക്യമെന്നാൽ സർവ്വവിഷയത്തിലും പറ്ററ്റിരി ക്കുന്നതേ മുക്തി. അതു വൈരാഗ്യമാകയാൽ പാടില്ല.

8. ഗാർഗ്ഗ്യവാക്യമായത് എന്ത്?

ഉത്തരം - ഗാർഗ്ഗ്യവാക്യമായത് ഉപക്രമഅഭ്യാസമാകുന്ന മുക്തി എന്നാ കുന്നു. അതു വിചാര ജ്ഞാനമാകയാൽ പാടില്ല.

9. രക്ഷാവാക്യമായത് എന്ത്?

ഉത്തരം - രക്ഷാവാക്യമെന്നാൽ ബ്രഹ്മാനുസന്ധാനമേ, മുക്തിയെ ന്നാകുന്നു. അതുപരോക്ഷ ജ്ഞാനമാകയാൽ പാടില്ല.

10. ഗൌണവാക്യമെന്നാൽ എന്ത്?

ഉത്തരം - ഗൌണവാക്യമെന്നാൽ ശ്രവണമേ മുക്തി എന്നതാകു ന്നു. അതിനുമേൽ സാക്ഷാത്കാര പര്യന്തം നാലുവിധ ഭേദമിരിക്കുന്നതി നാൽ അതുപാടില്ല.

11. സ്വർഗ്ഗവാക്യമെന്നാൽ എന്ത്?

ഉത്തരം - സ്വർഗ്ഗവാക്യമെന്നാൽ വസ്തു-സത്യമായുണ്ടെന്നു പരോക്ഷ, അവാന്തരവാക്യമായി, വിചാരിക്കുന്നതേമുക്തി എന്നാകുന്നു. അതുഅ പരോക്ഷ ജ്ഞാനവീക്ഷണമല്ലാത്തതിനാൽ പാടില്ല.

12. വാദവാക്യമായത് എന്ത്?

ഉത്തരം - വാദവാക്യമായത്, യഥാർത്ഥവചനത്തെ വിട്ടുവാദി തന്റെ ശക്തിക്കൊത്തവണ്ണം പറയുന്നതേ മുക്തിയെന്നത് ആകുന്നു. അതു യഥാർത്ഥമല്ലാത്തതിനാൽ പാടില്ല.

13. കരണവാക്യമെന്നാൽ എന്ത്?

ഉത്തരം - കരണവാക്യമായത് സർവ്വദാ അധ്യാത്മീകത്തെ ശ്രോത്രം മൂലമായി അറിഞ്ഞു ബ്രഹ്മാനന്ദമനുഭവിക്കുന്നതേ മുക്തിയെന്നതാകുന്നു. അത് ശ്രവണ മാകയാൽ പാടില്ല.

14. കേസരി വാക്യമെന്നാൽ എന്ത്?

ഉത്തരം - കേസരി വാക്യമെന്നാൽ പാൽ തയിരാകുന്നതുപോലെ ബ്രഹ്മം തന്നെ പ്രപഞ്ചമായി തോന്നുന്നതിനാൽ പ്രപഞ്ചത്തെയും ബ്രഹ്മമായി ഭാവിച്ചിരിക്കുന്നതേമുക്തി എന്നാകുന്നു. അതു പരിണാമപക്ഷമാകയാലും ബ്രഹ്മത്തിനു പരിണാമദോഷം വരുന്നതിനാലും പാടില്ല.

15. കലുഷവാക്യമെന്നാൽ എന്ത്?

ഉത്തരം - കലുഷവാക്യമെന്നാൽ പിതാവിൽ നിന്നു, പുത്രനുണ്ടാകുന്നതുപോലെ ബ്രഹ്മത്തിൽ നിന്നു പ്രപഞ്ചമുണ്ടായി എന്നറിയുന്നതേമുക്തി എന്നാകുന്നു. അത് ആരംഭപക്ഷമാകയാലും ചിത്തിൽ ഉല്പത്തിയില്ലാത്തതിനാലും പാടില്ല.

16. ഗാരുഡവാക്യമെന്നാൽ എന്ത്?

ഉത്തരം - കയറ്റിൽ പാമ്പുണ്ടായതുപോലെ ബ്രഹ്മത്തിൽ പ്രപഞ്ചമുണ്ടായതെന്നറിയുന്നതേമുക്തി. അതു വിവർത്തപക്ഷമായതിനാലും പ്രകൃതിക്കുമുൻജീവനില്ലാത്തതിനാലും പാടില്ല.

17. ന്യായവാക്യമെന്നാൽ എന്ത്?

ഉത്തരം - ദേഹാദിപ്രപഞ്ചത്തിൽ ആസക്തിവച്ച് ന്യായാന്യായങ്ങളെവിചാരിച്ചു വിരോധത്തെ തള്ളി വിരോധരഹിതനായിരിക്കുന്നതെമുക്തി. അതിൽ കർത്താവൊരുവനുണ്ട് എന്നും അവനെ ഭയന്നു നീതിയായി നടക്കണമെന്നും വരുന്ന ചിത്തവൃത്തിയുണ്ടാകയാലും സ്വസ്വരൂപമൊഴിച്ചു ജീവേശ്വര ജഗത്തുമിഥ്യയാകയാലും വിരോധാവിരോധമില്ലാത്തതേ വസ്തുവാകയാലും പാടില്ല.

18. മുക്തിവാക്യമെന്നാൽ എന്ത്?

ഉത്തരം - അവാങ്മനോഗോചരമായ വസ്തുവെ വചനമായ് പറയുന്നതേ മുക്തി എന്നതാകുന്നു. അങ്ങിനെ വചനത്തിൽ അർത്ഥത്വമയമായ ജീവഭാവമിരിക്കുന്നതിനാൽ അതുപാടില്ല.

19. തന്തുവാക്യമെന്നാൽ എന്ത്?

ഉത്തരം - നാനാവിധമുക്തികളെയും വിചാരിച്ചുതനിക്കേതിൽ അഭിരുചിയുണ്ടാകുന്നുവോ അതു തന്നെ മുക്തി എന്നതാകുന്നു. എന്നാൽ ബന്ധമുള്ളവന് പ്രപഞ്ചരുചിയേ, മുക്തിയായിരിക്കുന്നതിനാൽ അതുപാടില്ല.

20. അന്വയവാക്യമെന്നാൽ എന്ത്?

ഉത്തരം - ദേഹാദി പ്രപഞ്ച ഐക്യത്തെ നോക്കി ഇതു വസ്തുവിൽ ഇല്ലകാലത്രയത്തിലും മിഥ്യാരൂപമായിരിക്കുന്ന മൂല മായകൊണ്ടാണ് വിളങ്ങുന്നത് എന്നറിയുന്നതേമുക്തി. അതു പരോക്ഷമാകയാൽ മായയേയും, മായാകാര്യങ്ങൾ മിഥ്യയാകയാലും പാടില്ല.

21. പുഷ്കലവാക്യമെന്നാൽ എന്ത്?

ഉത്തരം - ബ്രഹ്മാനുസന്ധാനവാസനമാത്രമായിരിക്കുന്നതേമുക്തി. അതു ബുദ്ധിവൃത്തിജ്ഞാനമായതിനാൽ പാടില്ല.

22. വിശേഷവാക്യമെന്നാൽ എന്ത്?

ഉത്തരം - ഏകദേശവിഷയത്തിലും വസ്തു ഇരിക്കുന്നു എന്നറിയുന്നതേമുക്തി എന്നതാകുന്നു. ബ്രഹ്മാദി കീടപര്യന്തം, കണ്ണിൽ മണിപ്രകാശംപോലെ വിളങ്ങുന്ന ചൈതന്യവസ്തുവാകയാലും, ആ വസ്തു ഏകദേശമാകയാലും അതും പാടില്ല.

23. പ്രജ്ഞ വാക്യമെന്നാൽ എന്ത്?

ഉത്തരം - വിചാരജ്ഞാനത്തിനാൽ ബുദ്ധി വൃത്തിജ്ഞാനത്തിൽ പിറന്ന വസ്തുനിശ്ചയമേ മുക്തിയെന്നതാകുന്നു. എന്നാൽ വൃത്തിജ്ഞാനത്തിൽ പിറന്ന വസ്തു ജഡമാകയാൽ അതുപാടില്ല.

24. മജ്ഞവാക്യമെന്നാൽ എന്ത്?

ഉത്തരം - അദ്ധ്യാത്മികശാസ്ത്രത്തിൽ ബ്രഹ്മാനന്ദംവശമാകുന്നതേ മുക്തി എന്നതാകുന്നു. അതു പരോക്ഷാനന്ദമാകയാൽ പാടില്ല.

25. വ്യോമവാക്യമെന്നാൽ എന്ത്?

ഉത്തരം - ദീപജ്യോതി ധൂമവഴിയേ ദീപം പറ്റുന്നതുപോലെ ബ്രഹ്മധ്യാനവൃത്തിവഴിയേ ബ്രഹ്മം പ്രകാശിക്കുമെന്നു അറിയുന്നതേമുക്തി എന്നാകുന്നു എന്നാൽ ബ്രഹ്മമെന്ന കല്പിതധ്യാനം മിഥ്യയാകുകയാൽ അതു പാടില്ല.

26. അന്തരവാക്യമെന്നാൽ എന്ത്?

ഉത്തരം - ബ്രഹ്മധ്യാനമേ മുക്തി എന്നാകുന്നു അതു സാധനയാകയാൽ പാടില്ല.

27. നിയതിവാക്യമെന്നാൽ എന്ത്?

ഉത്തരം - അന്തർ മുഖമായ ബ്രഹ്മധ്യാനത്തിൽ വൃത്തി ആഗ്രഹമറ്റു നിന്ന സ്ഥാനമേ മുക്തിയെന്നാകുന്നു. എന്നാൽ വൃത്തി വിഷയമയമാകയാൽ പാടില്ല.

28. ഊർദ്ധ്വവാക്യമെന്നാൽ എന്ത്?

ഉത്തരം - ബ്രഹ്മരന്ധ്രമായ സഹസ്രാരത്തെ ഷോഡശകലാപ്രസാദത്താൽ ദർശിച്ച് അമൃതപാനം ചെയ്തു ഭൂമിയെകടന്നു നിൽക്കുന്നതേ മുക്തി എന്നാകുന്നു. അതു ജ്ഞാനത്തിന് സാധനമായിരുന്നാലും നിത്യവസ്തുവിൽ കലരാത്തതിനാലും ധ്യാനമാകയാലും പാടില്ല.

29. ജ്യോതിവാ്യക്യമെന്നാൽ എന്ത്?

ഉത്തരം - നെറ്റിക്കണ്‍ തുറന്നു അഗ്നിപോലിരിക്കുന്ന ജ്യോതിർമ

യത്തെ ദർശിച്ചു ആ പ്രകാശത്തിൽ സകലവും അറിയുന്നതേ മുക്തി എന്നാകുന്നു. അതു ഭ്രൂമദ്ധ്യധ്യാനമാകയാൽ പാടില്ല.

30. ശരവാക്യമെന്നാൽ എന്ത്?

ഉത്തരം - ശരശാസ്ത്രമറിഞ്ഞു ഉൾശ്വാസ നിശ്വാസമഗ്നതമോയോഗത്തിൽ സിദ്ധിക്കും വസ്തുവെ അറിയുന്നത് തന്നെ മുക്തിയെന്നാകുന്നു. അതു കേവല മഗ്നമാകയാൽ പാടില്ല.

31. ഉത്തരവാക്യം എന്ത്?

ഉത്തരം - യോഗത്തിനാൽ തന്നിൽ ഉത്തരായണദക്ഷിണായന കാലമറിഞ്ഞ് ഉത്തരായണത്തിൽ 32 മാത്ര പ്രാണായാമം ചെയ്തു കുംഭകത്തിനുള്ളിൽ വിളങ്ങുന്ന വസ്തുവിനെ അറിയുന്നതേമുക്തി എന്നാകുന്നു. അതു ചിത്തശുദ്ധിക്കുകാരണമാകയാൽ പാടില്ല.

32. അജപ വാക്യമെന്നാൽ എന്ത്?

ഉത്തരം - പ്രാണവായു നിത്യം ഇരുപത്തി ഓരായിരത്തി അറുന്നൂറു ഭേദമായിരിക്കുന്നതല്ലാതെ, സ്വഭാവമായിരിക്കുന്നതേമുക്തി എന്നാകുന്നു. അതു ദൃശ്യമാകയാൽ പാടില്ല.

33. ഭൂവാക്യമെന്നാൽ എന്ത്?

ഉത്തരം - മണ്ഡലത്രയവും ദേവതകളെയും ദർശിച്ച് ചന്ദ്രമണ്ഡലത്തിൽ പതിനാറുകലയും ദർശിക്കുന്നതേമുക്തി എന്നാകുന്നു. അതു മണ്ഡലത്രയ ധ്യാനമാകയാൽ പാടില്ല.

34. വാൽവാക്യമെന്ത്?

ഉത്തരം - ചെന്നെല്ലിന്റെ വാലിന്റെ അഗ്രംപോലെ ഹൃദയത്തിൽ ഒളി കാണുന്നതേ മുക്തി എന്നാകുന്നു. അതു സാമാന്യ യോഗമകയാൽ പാടില്ല.

35. ലോചനവാക്യമെന്ത്?

ഉത്തരം - ക്രമപടിബ്രഹ്മോപദേശം സിദ്ധിച്ചുകൊണ്ട് ആ വസ്തുതാനായിരിക്കുന്നതേ മുക്തിയെന്നാകുന്നു. അതിന് ഗുരുകുലവാസവും ശ്രവണ, മനന, നിദിദ്ധ്യാസനവുമില്ലാത്തതിനാലും പ്രതിബന്ധമിരിക്കുന്നതിനാലും അതും പാടില്ല.

36. ലൈംഗവാക്യമെന്ത്?

ഉത്തരം - സൂക്ഷ്മശരീരലയമേ മുക്തിയാകുന്നു. അത് അവിദ്യാപ്രപഞ്ചമിരിക്കുന്നതിനാൽ പാടില്ല.

37. നിയന്ത്രവാക്യമെന്ത്?

ഉത്തരം - ആരോപമായ അവിദ്യാരഹിതമേ, മുക്തി എന്നതാകുന്നു. അത് സർവ്വജ്ഞതരഹിതവസ്തുവാകയാൽ പാടില്ല.

38. മുമൂകവാക്യമെന്ത്?

ഉത്തരം - ദേഹാദിപ്രപഞ്ചം തോന്നാതെ തമോമയമായിരിക്കുന്നതേ മുക്തിയാകുന്നു. അതു ആവരണ കാര്യമാകയാൽ പാടില്ല.

39. മയവാക്യമെന്ത്?

ഉത്തരം - പഞ്ചകോശത്തെ കഴിച്ച് അവയെ അറിഞ്ഞ അറിവുതാനാകുന്നതെ മുക്തി എന്നതാകുന്നു. അതു സങ്കോചമായതിനാൽ പാടില്ല.

40. വ്യഷ്ടിവാക്യമെന്ത്?

ഉത്തരം - നാനാത്വമായകരണത്തിൽ ചുറ്റപ്പെട്ട കൂടസ്ഥ സ്ഥാനത്തെ ലഭിക്കുന്നതേ മുക്തി എന്നാകുന്നു. സാക്ഷി ഏകമാകയാൽ അതുപാടില്ല.

41. അമലവാക്യമെന്ത്?

ഉത്തരം - അഹങ്കാരാദികളറ്റു സാക്ഷിമാത്രമായിരിക്കുന്നതേ മുക്തിയാകുന്നു. അതിൽ ത്രിപുടിതോന്നുന്നതിനാൽ പാടില്ല (ത്രിപുടി എന്നത് ജ്ഞാതൃ, ജ്ഞാന, ജ്ഞേയമാകുന്നു.)

42. സംഭവവാക്യമെന്ത്?

ഉത്തരം - ആയിരത്തിൽ നൂറും, നൂറ്റിൽ പത്തും, പത്തിൽ ഒന്നും, ഒന്ന് എല്ലാറ്റിലും ഇരിക്കുന്നതുപോലെ സ്ഥൂലത്തിൽ സൂക്ഷമവും, സൂക്ഷമത്തിൽ കാരണവും, കാരണത്തിൽ ജീവനും, ജീവനിൽ സാക്ഷിയും, സാക്ഷി എങ്ങുമുണ്ടെന്നറിയുന്നതേമുക്തിയാകുന്നു. അതു ഉപചാരമാകയാൽ പാടില്ല.

43. ചിത്തുവാക്യമെന്ത്?

ഉത്തരം - ത്രികാലജ്ഞാനദൃഷ്ടിയുള്ളതേ മുക്തിയാകുന്നു. അത് സർവ്വജ്ഞത്വ ഉപാസനയാകയാൽ പാടില്ല.

44. ടുണ്ഡിവാക്യമെന്ത്?

ഉത്തരം - മായാശബളിതബ്രഹ്മം താനാകുന്നതേമുക്തി അതുമായാ ഉപാധിയിരിക്കുന്നതിനാൽ പാടില്ല.

45. ഏകവാക്യമെന്ത്?

ഉത്തരം - സച്ചിദാനന്ദബ്രഹ്മത്തെ പ്രതിപാദിക്കും തത്പദവാക്യമേ മുക്തിയെന്നാകുന്നു. അത് ലക്ഷ്യവസ്തുവിനെ അറിയാത്തതിനാൽ പാടില്ല.

46. സ്ഥൂലവാക്യമെന്ത്?

ഉത്തരം - ഈശ്വര സ്ഥൂലശരീരമായ അഷ്ടമൂർത്തി വടിവോടുകൂടിയ വിരാട്ടിനും ജീവസ്ഥൂല ശരീരത്തിനും ഐക്യം ചെയ്യുന്നതേമുക്തിയാകുന്നു. അത് നാമരൂപമാകയാൽ പാടില്ല.

47. സൂക്ഷ്മവാക്യമെന്ത്?

ഉത്തരം - ജീവശ്വേര സൂക്ഷ്മശരീര ഐക്യമേമുക്തി എന്നതാകുന്നു.

അതു അവിദ്യ, മായ ഇവ ഇരിക്കുന്നതിനാൽ പാടില്ല.

48. കാരണവാക്യമെന്ത്?

ഉത്തരം - അന്തര്യാമിക്കും വിശിഷ്ടനും ഐക്യം, അറിയുന്നതേ മുക്തി എന്നാകുന്നു. അത് ജീവത്വമിരിക്കുന്നതിനാൽ പാടില്ല.

49. ജീവപരവാക്യമെന്ത്?

ഉത്തരം - ജീവേശ്വര ഐക്യമേ മുക്തിയാകുന്നു. അത് അവിദ്യയുടേയും മായയുടേയും കാര്യമാകയാൽ പാടില്ല.

50. ഐക്യവാക്യമെന്ത്?

ഉത്തരം - കൂടസ്ഥനും ബ്രഹ്മവും ഏകമെന്നറിയുന്നതേ മുക്തിയാകുന്നു. അതുഗുണത്രയശക്തിയിരിക്കുന്നതിനാൽ പാടില്ല.

51. സായൂജ്യവാക്യമെന്ത്?

ഉത്തരം - ജീവനും വസ്തുവിനും ഏകമായിരിക്കുന്നതേ മുക്തി എന്നതാകുന്നു. അത് താനായതുപോലെ സാധനമായിരിക്കുന്നതുകൊണ്ട് അതും പാടില്ല.

52. ലയവാക്യമെന്ത്?

ഉത്തരം - തത്വലയസമാധിയെമുക്തിയെന്നതാകുന്നു. അതു ഉപസംഹാര അഭ്യാസമാകയാൽ പാടില്ല.

53. താരകവാക്യമെന്ത്?

ഉത്തരം - സകലപ്രപഞ്ചത്തിനും വസ്തുതാരകമെന്നറിയുന്നതേ മുക്തിയെന്നാകുന്നു. അതു ബ്രഹ്മലക്ഷണസത്താമാത്രമാകയാൽ അതും പാടില്ല.

54. പരാത്പരവാക്യമെന്ത്?

ഉത്തരം - സ്വയം വസ്തുവേ എല്ലാവരിലുമിരുന്നു പ്രവൃത്തിക്കുന്നതെന്നറിയുന്നതേമുക്തിയാകുന്നു. അത് പ്രവൃത്തിരഹിത വസ്തുവാകയാൽ പാടില്ല.

55. ചിത് വാക്യമെന്ത്?

ഉത്തരം - ചിത്വ്യാപകലക്ഷണമായിരിക്കുന്നതേമുക്തിയാകുന്നു. അതു വസ്തുലക്ഷണശൂന്യമായതിനാൽ പാടില്ല.

56. ജ്ഞാനചിത് വാക്യമെന്ത്?

ഉത്തരം - സർവ്വവും ചിദ്രൂപവിലാസമായനുഭവിക്കുന്നതേമുക്തി എന്നാകുന്നു. അതുവൃത്തിതാദാത്മ്യമാകയാൽ പാടില്ല.

57. കോമളവാക്യമെന്ത്?

ഉത്തരം - സർവ്വാനന്ദവും ബ്രഹ്മാനന്ദമായനുഭവിക്കുന്നതേമുക്തിയാകുന്നു. അതുവൃത്യാനന്ദമാകയാൽ പാടില്ല.

58. ആഷ്പ വാക്യമെന്ത്?

ഉത്തരം - ബ്രഹ്മാനന്ദമേ മുക്തിയാകുന്നു. അത് ബ്രഹ്മാനുഭവമേ മോക്ഷസുഖമാകയാൽ പാടില്ല.

59. ഷാഡ്ഗുണ്യവാക്യമെന്ത്?

ഉത്തരം - ആനന്ദാതീതവസ്തുതാനാകുന്നതേമുക്തി എന്നാകുന്നു. അത് ഭാവകജഢമാകയാൽ പാടില്ല.

60. അമൃതവാക്യമെന്ത്?

ഉത്തരം - ആനന്ദസ്വരൂപമെമുക്തിയാകുന്നു. അത് ആനന്ദാതീതമേ വസ്തുവാകയാൽ പാടില്ല.

61. നിരാമയവാക്യമെന്ത്?

ഉത്തരം - നിരാമയജ്ഞാനാനുസ്യൂതമായിരിക്കുന്നതേ മുക്തി എന്നാകുന്നു. നിരാമയജ്ഞാനം ചിൽ ശക്തിവ്യാപകമാകയാൽ അതുപാടില്ല.

62. കോ-വാക്യമെന്ത്? (കോഹം)

ഉത്തരം - ലക്ഷണത്തെക്കൊണ്ടുലക്ഷ്യമറിയുന്നതേമുക്തിയാകുന്നു. ലക്ഷണ നേതി ചെയ്തുവസ്തുവിനെ അറിയപ്പെടാത്തിതിനാൽ അതും പാടില്ല. (നേതി = ഇതല്ല എന്നർത്ഥം)

63. വർഗ്ഗവാക്യമെന്ത്?

ഉത്തരം - ചിൽ ശക്തി മേളിത സർവ്വസാക്ഷിതാനായിരിക്കുന്നതേമുക്തിയാകുന്നു. അത് ചിൽ ശക്തി ഉപാധിയിരിക്കുന്നതിനാൽ പാടില്ല.

64. ശുദ്ധവാക്യമെന്ത്?

ഉത്തരം - ഭിന്നാശക്തി, അഭിന്നാശക്തി, രണ്ടുമില്ലാതെ ശുദ്ധബ്രഹ്മമായിരിക്കുന്നതേമുക്തിയാകുന്നു. എന്നാൽ ശുദ്ധാശുദ്ധമില്ലാത്തവസ്തുവെന്നവാക്യത്തിനാൽ അതും പാടില്ല.

65. ക്ഷേമവാക്യമെന്ത്?

ഉത്തരം - ശുദ്ധവും കടന്ന ശൂന്യമേ മുക്തി എന്നാകുന്നു. അതിനുമേൽ സ്വഭാവമിരിക്കുന്നതിനാൽ അതും പാടില്ല.

66. അതീതവാക്യമെന്ത്?

ഉത്തരം - ഉണ്ടെന്നുവിളങ്ങുന്ന ബ്രഹ്മത്തിനും ഇല്ല എന്നുള്ള പ്രപഞ്ചത്തിനും അപ്പുറമായി സ്വഭാവമേ മുക്തിയാകുന്നു. ഇത് സ്വഭാവ അതീതമേ വസ്തുവാകയാൽ അതും പാടില്ല.

67. സ്വഭാവവാക്യമെന്ത്?

ഉത്തരം - വസ്തുചിദ്രൂപവും ജഢരൂപവുമായിരിക്കുമെന്നത് അറിഞ്ഞ് ആ അറിവുതാനായിരിക്കുന്നതേ മുക്തി എന്നാകുന്നു. ഒരു വസ്തുവിന് രണ്ടു ലക്ഷണംപാടില്ലാത്തതിനാൽ അതും പാടില്ല.

68. ഗോളകവാക്യമെന്ത്?

ഉത്തരം - വസ്തു നിശ്ചയത്തെ അതിരഹസ്യമായറിഞ്ഞിരുപ്പതേ മുക്തിയാകുന്നു. വസ്തുസ്വാനുഭവ വിളക്കമാകയാൽ പാടില്ല.

69. ഗുഹ്യവാക്യമെന്ത്?

ഉത്തരം - സദസത്ത്‌വിട്ടിരുപ്പതേ മുക്തിയാകുന്നു. അത് നിശ്ചയത്തിനിടമില്ലായ്കയാൽ പാടില്ല.

70. മൌനവാക്യമെന്ത്?

ഉത്തരം - വസ്തുവാചാമഗോചരമായിരിക്കുന്നതേ മുക്തിയാകുന്നു. എന്നാൽ ഉപദേശക്രമമായ ഒരു മൊഴിവാക്യമിരിക്കുന്നതിനാലും സദ്ഗുരുവിനാൽ അറിയപ്പെടുന്ന വസ്തുവാകയാലും അതും പാടില്ല.

71. ഗഗനവാക്യമെന്ത്?

ഉത്തരം - ചിത്തലയമുണ്ടാക്കി ആകാശവടിവം താനായി രുപ്പതേമുക്തിയാകുന്നു. അതു സമാധിസാധനമാകയാൽ പാടില്ല.

72. വേദവാക്യമെന്ത്?

ഉത്തരം - സർവ്വദു:ഖനിവർത്തിയേമുക്തിയാകുന്നു. അത് ദു:ഖാഭാവസാധനമാകയാൽ പാടില്ല.

73. കൈവല്യവാക്യമെന്ത്?

ഉത്തരം - ശുദ്ധസാത്വീകമായ മൈത്ര്യാദിലക്ഷണമേ മുക്തിയാകുന്നു. അതു മൈത്ര്യാദിലക്ഷണമെല്ലാം പ്രകൃതിവൃത്തിധർമ്മമാകയാൽ പാടില്ല.

74. നിശ്ചിന്തവാക്യമെന്ത്?

ഉത്തരം - ചിന്തയറ്റുതാനായിരിക്കുന്നതേമുക്തിയാകുന്നു. അത് മനോസാധനമാകയാൽ പാടില്ല.

75. തമസ്സ് വാക്യമെന്ത്?

ഉത്തരം - സുഷുപ്തിപോലിരിക്കുന്നതേമുക്തിയാകുന്നു. ബ്രഹ്മജ്ഞാന അനുഭവമേമോക്ഷമാകയാൽ അതു പാടില്ല.

76. ഡമരകവാക്യമെന്ത്?

ഉത്തരം - ബന്ധത്തിനാൽ പ്രപഞ്ചത്തിൽ വ്യാപകമായ മനസ്സ് സാധനത്തിൽപെട്ടു സാധ്യത്തിൽ പ്രവൃത്തി വഴി വിരിഞ്ഞു നില്ക്കുന്നതേമുക്തിയാകുന്നു. നിത്യാനന്ദസുഖം ജനിച്ചും ജീവൻമുക്തിയില്ലാത്തതിനാൽ അതും പാടില്ല.

77. മൈത്രിവാക്യമെന്ത്?

ഉത്തരം - സംസാരസാധനസാത്വീകവിദേഹപര്യന്തം ശുദ്ധ സാത്വിക സ്വഭാവമായിരിക്കുന്നതേമുക്തിയാകുന്നു. വസ്തുഗുണാതീതമായതിനാൽ അത് പാടില്ല.

78. വ്യതിരേകവാക്യമെന്ത്?

ഉത്തരം - സമസ്തദേഹാദി പ്രപഞ്ചങ്ങളും നാശമടയുമെന്നും അതിൽ പറ്ററ്റ് അവിനാശിയായ വസ്തുവിനെ പറ്റുന്നതേമുക്തിയാകുന്നു. പറ്റുതലും പറ്റപ്പെടുന്നതുമായ രണ്ടു വിധവുമിരിക്കുന്നതിനാൽ അത് പാടില്ല.

79. തിതിവാക്യമെന്ത്?(സ്ഥിതിവാക്യം)

ഉത്തരം - സകലതത്വങ്ങളിലും വസ്തുവിരുന്നും അറിയാതിരിക്കുന്നതേ ബന്ധം അറിയുന്നതേമുക്തിയാകുന്നു. തത്വമിരിക്കുന്നതിനാൽ അതുപാടില്ല.

80. നേതിവാക്യമെന്ത്?

ഉത്തരം - മനോഇന്ദ്രിയ പ്രാണാദികളേ നേതിചെയ്തു (ഇതല്ല ഇതല്ല എന്ന്) ശേഷിച്ചു നിന്ന ആത്മാവിനെ അറിയുന്നതേമുക്തിയാകുന്നു. വസ്തു അഖണ്ഡിതമാകയാലും "ഏകമേവാദ്വതീയം ബ്രഹ്മം" എന്ന വാക്യത്തിനാലും അതു പാടില്ല.

81. ലക്ഷ്യവാക്യമെന്ത്?

ഉത്തരം - ബ്രഹ്മലക്ഷണം കൊണ്ട് ബ്രഹ്മത്തെ അറിയുന്നതേമുക്തിയാകുന്നു. വസ്തുലക്ഷണം ശൂന്യമാകയാൽ അതു പാടില്ല.

82. ബഹുവാക്യം എന്നാൽ എന്ത്?

ഉത്തരം - വേദാഗമശാസ്ത്രങ്ങളെല്ലാം ആരാഞ്ഞ് അവയിൽ പറയുന്ന നിലകളെല്ലാം ഏകമായ് അവിരോധമായി സിദ്ധാന്തപ്പെടുത്തുന്നതേ മുക്തിയാകുന്നു. വിശേഷവസ്തുവെ ഗുരുമുഖമായറിഞ്ഞു സർവ്വോന്നതമായ നില പ്രാപിക്കുന്നതേ മോക്ഷമാകയാൽ അതും പാടില്ല.

83. അഖണ്ഡവാക്യം എന്ത്?

ഉത്തരം - വസ്തു അഖണ്ഡമെന്നും പ്രപഞ്ചം ഖണ്ഡമെന്നും കണ്ട് കാഴ്ചമാത്രമായി നില്ക്കുന്നതേമുക്തിയാകുന്നു. സാക്ഷാത്കാരത്തിൽ രണ്ടാം വസ്തുവും ജ്ഞപ്തിയും ഇല്ലാത്തതിനാൽ അതും പാടില്ല.

84. കമലവാക്യമെന്നാൽ എന്ത്?

ഉത്തരം - ആദിത്യസന്നിധാനത്തിൽ പത്മം വിടരുന്നതുപോലെ മുക്തിദശയിൽ ബ്രഹ്മസന്നിധാനത്തിൽ തൃപുടി ചേഷ്ടിക്കുമെന്നറിയുന്നതേ മുക്തിയാകുന്നു. വസ്തുവിന് അവസ്ഥാത്രയമില്ലാത്തതിനാലും സാക്ഷാത്കാരദശയിൽ സച്ചിദാനന്ദലക്ഷണവും നശിക്കുന്നതിനാലും അതുപാടില്ല.

85. വാച്യവാക്യമെന്ത്?

ഉത്തരം - ബ്രഹ്മം ഉപാധികളെവിട്ടും വിടാതിരിക്കുന്നതെന്നറിയുന്നതേമുക്തിയാകുന്നു. ബ്രഹ്മം ഉപാധിരഹിതമാകയാൽ അതും പാടില്ല.

86. സമരസവാക്യമെന്ത്?

ഉത്തരം - ബ്രഹ്മത്തെപ്പോലെ ജീവനിരിക്കുമെന്നു നിശ്ചയിക്കുന്നതേ മുക്തിയാകുന്നു. ദ്വൈതമായതിനാൽ അതുപാടില്ല.

87. സമഷ്ടിവാക്യമെന്ത്?

ഉത്തരം - സർവ്വവും സത്താമാത്രമായി നിശ്ചയിക്കുന്നതേ മുക്തിയാകുന്നു. മായയുണ്ടെന്നിരിക്കയാൽ അതും പാടില്ല.

88. നിർഗ്ഗുണവാക്യമെന്ത്?

ഉത്തരം - ഗുണാതീത വസ്തുവെ മുക്തിയാകുന്നു. അവ്യക്തമാകയാൽ അതും പാടില്ല.

89. അഭാവവാക്യം എന്ത്?

ഉത്തരം - വാക്യമെല്ലാം പറച്ചിലും വസ്തുവുമായിരിക്കും നാമരൂപമെല്ലാം മിഥ്യയാകയാൽ നാമരൂപ രഹിതവസ്തുതാനായിരിക്കുന്നതേമുക്തിയാകുന്നു.

നി:-വാക്യത്തിന് അനവസ്ഥാദോഷം വരുകയാൽ അതും പാടില്ല.

90. നിവർത്തിവാക്യമെന്ത്?

ഉത്തരം - ബ്രഹ്മത്തിനു മായാലക്ഷണമില്ല എന്നതേ മുക്തിയാകുന്നു. "ബ്രഹ്മത്തെ കൂടാതെ മായ എന്നൊന്നുണ്ട് എന്നുള്ളവൻ ബ്രഹ്മദ്രോഹി "എന്ന് ശ്രുതി പറയുന്നതിനാൽ അതും പാടില്ല.

91. മാർഗ്ഗവാക്യമെന്ത്?

ഉത്തരം - യാതൊരു സ്വഭാവ അനുഭവത്താൽ മഹത്തുക്കൾ സന്തോഷിക്കുന്നുവോ ആ സ്വാനുഭൂതിനില നില്ക്കുന്നതേ മുക്തിയാകുന്നു. സ്വാനുഭവം തനിക്കില്ലാത്തതിനാൽ അതു പാടില്ല.

92. അധോവാക്യമെന്ത്?

ഉത്തരം - ബ്രഹ്മത്തിൽ ഉല്പത്തിക്രമമെല്ലാമറിഞ്ഞു സമസ്തവും നമ്മുടെ ഉല്പത്തി വിലാസമെന്നറിയുന്നതേ മുക്തിയാകുന്നു. ഉപക്രമ ഉപസംഹാരമാകിയ രണ്ട് മിഥ്യയാകയാൽ അതും പാടില്ല.

93. ആശ്രയവാക്യമെന്ത്?

ഉത്തരം - ബ്രഹ്മജ്ഞാനിയെ "ഗുണാതീതൻ "എന്നും "അതിവർണ്ണാശ്രമി "എന്നും പലനാമങ്ങളാൽ ശ്രുതിപുകഴ്ത്തിപറയുന്നതിനാൽ ആ ബ്രഹ്മജ്ഞാനിയെ ദർശിക്കുന്നതുതന്നെമുക്തിയാകുന്നു. നാമരൂപമെല്ലാം മിഥ്യയാകയാലും ബ്രഹ്മജ്ഞാനിക്ക് ശരീരത്രയങ്ങളും ഇല്ലാത്തതിനാലും അതും പാടില്ല.

94 വാചകവാക്യം എന്ത്?

ഉത്തരം - ശ്രുതിവാക്യങ്ങളിൽ വിളങ്ങും പൊരുളേ മുക്തി ആകുന്നു. വാക്യങ്ങൾ മായാകാര്യങ്ങളാകയാൽ അതുപാടില്ല.

95. നാസ്തിവാക്യം എന്ത്?

ഉത്തരം - എല്ലാം അഴിയുന്നസർവ്വസംഹാരകാലത്തിൽ ഒന്നുമില്ല

എന്നറിയുന്ന അറിവേ മുക്തിയാകുന്നു. ബ്രഹ്മമുണ്ടെന്നുവിളങ്ങുന്നതി നാൽ അതും പാടില്ല.

96. നിലോല്പലവാക്യം?

ഉത്തരം - ഗുണഗുണിപോലെ വസ്തുവോടു കൂടി പ്രകൃതി ചേർന്നി രിക്കുമെന്നറിയുന്നതേ മുക്തിയാകുന്നു. വസ്തുഗുണാതീതമാകയാൽ അതുപാടില്ല.

97. ഗോചരവാക്യമെന്ത്?

ഉത്തരം - വാക്യത്തെക്കൊണ്ടുപൊരുൾ നിശ്ചയിക്കുന്നതെമുക്തി യാകുന്നു.

നി:-ബ്രഹ്മം അഗോചരമാകയാൽ അതുപാടില്ല.

98. മുക്തിവാക്യമെന്ത്?

ഉത്തരം - ബന്ധനിവർത്തിയേ മുക്തിയാകുന്നു. ബന്ധമുക്തിയില്ലാ ത്തതിനാൽ അതുപാടില്ല.

99. സംശയവാക്യമെന്ത്?

ഉത്തരം - ബ്രഹ്മം അനിർവചനീയമെന്നറിയുന്നതേമുക്തി. ബ്രഹ്മ ത്തിനുംമായക്കും ഏകലക്ണം കൂടാത്തതിനാൽ അതും പാടില്ല.

100. വിശിഷ്ടവാക്യമെന്ത്?

ഉത്തരം - ബ്രഹ്മത്തെ പ്രകൃതിവിടാത്തതെന്നു അറിയുന്നതേ മുക്തി യാകുന്നു. ബ്രഹ്മത്തിനോടു പ്രകൃതി കൂടുമെന്നു പറയുന്നതുപാടില്ല.

101. സാമാന്യവാക്യമെന്ത്?

ഉത്തരം - സർവ്വത്തിലും ബ്രഹ്മമുണ്ട് എന്നറിയുന്നതേമുക്തിയാകു ന്നു. ബ്രഹ്മത്തെ വിട്ടു സർവ്വമെന്നൊന്നില്ലാത്തതിനാൽ അതും പാടില്ല.

102. നിശ്ചയവാക്യമെന്ത്?

ഉത്തരം - ബ്രഹ്മം നിശ്ചയ ജ്ഞാനത്തിൽ വിളങ്ങുമെന്നറിയുന്നതേ മുക്തിയാകുന്നു. ബ്രഹ്മം അചിന്ത്യമാകയാൽ അതും പാടില്ല.

103. സംഹാരവാക്യമെന്നാൽ എന്ത്?

ഉത്തരം - ജ്ഞാനാഗ്നിയാൽ അനാദി അജ്ഞാനം നശിക്കിൽ ബ്രഹ്മോദയമാകും എന്നറിയുന്നതേ മുക്തിയാകുന്നു. കാലത്രയത്തിലും ബ്രഹ്മം ഉദയ അസ്തമനരഹിതമായി വിളങ്ങുന്നതിനാൽ അതും പാടില്ല.

104. മഞ്ജുവാക്യമെന്ത്?

ഉത്തരം - അജ്ഞാന ആവരണത്തിനാൽ പ്രപഞ്ചം തോന്നാതിരി ക്കുന്നതേ മുക്തിയാകുന്നു. അജ്ഞാന ആവരണ നിവർത്തിയേ മോക്ഷ മാകുന്നതിനാൽ അതും പാടില്ല.

105. ഹോമവാക്യമെന്ത്?

ഉത്തരം - പ്രപഞ്ചം ക്ഷണം ക്ഷണം തോന്നുമ്പോഴെല്ലാം ജ്ഞാനാഗ്നിയാൽ ചുട്ട് ജ്ഞാനവിലാസമായിരിക്കുന്നതേ മുക്തിയാകുന്നു. അതു കർമ്മബന്ധപ്രായശ്ചിത്തമാകയാൽ പാടില്ല.

106. ഹംസവാക്യമെന്ത്?

ഉത്തരം - ഹംസപക്ഷി ജലത്തെ വിട്ടുപാൽഗ്രഹിക്കുന്നതുപോലെ ബ്രഹ്മജ്ഞാനി പ്രപഞ്ചത്തോടുകൂടിയിരിക്കുമ്പോഴും ബ്രഹ്മമാത്രമായി വിളങ്ങുന്നതേമുക്തിയാകുന്നു. ബ്രഹ്മജ്ഞാനിക്ക് പ്രപഞ്ചമില്ലാത്തതിനാൽ അതും പാടില്ല.

107. സാംഭവിവാക്യമെന്ത്?

ഉത്തരം - ബ്രഹ്മജ്ഞാനവ്യാപകമേ ജഗത്തായതിനാൽ ആ ജഗത്ത് തോന്നുന്നതേ മുക്തിയാകുന്നു. ജ്ഞാനം പരിണാമരഹിതമാകയാൽ അതും പാടില്ല.

108. ശിക്ഷവാക്യമെന്ത്?

ജ്ഞാനാചാര്യനേയും ബ്രഹ്മമായി ഭാവിച്ച് അദ്ദേഹത്തിന് അനുകൂലവൃത്തിയായി നടന്ന് അദ്ദേഹത്തെ പൂജിക്കുന്നതേ മുക്തിയാകുന്നു. ബ്രഹ്മത്തെ അറിഞ്ഞ് ജ്ഞാനാചാര്യനേയും ബ്രഹ്മമായിനോക്കാതെ പരോക്ഷമായി ഭാവിക്കുകയാൽ അതും പാടില്ല.

ആകെ വാക്യങ്ങൾ 108

ഇവയല്ലാതെയും ഇവയ്ക്ക് കീഴ്പെട്ട മുക്തികളെ പറയും വാക്യങ്ങളും ഇനിയും അനേകമുണ്ട്. എന്നരുളിച്ചെയ്തുകൊണ്ട് മഹാവാക്യസമ്പ്രദായത്തെ ഉപദേശിക്കാൻ തുടങ്ങി.

നോട്ട് : ഇതിൽ പാടില്ല എന്നു പറഞ്ഞിരിക്കുന്നത് വസ്തു അതാണ് എന്നു ധരിക്കരുത് എന്നു മാത്രമാകുന്നു.

ഉദാഹരണം : മരത്തിനിടയിൽ കാണുന്ന ചന്ദ്രനെ ഒരുവൻ വേറൊരുവന് ചൂണ്ടിക്കാണിക്കുമ്പോൾ ആ ചൂണ്ടികാണിക്കുന്ന വിരലാണ് ചന്ദ്രൻ എന്നു ധരിക്കാതിരിക്കുന്നതിനുവേണ്ടി ആ ചൂണ്ടുന്ന വിരലല്ല എന്ന് നിരാകരിക്കുന്നതുപോലെ വസ്തുവിനെ സൂക്ഷ്മപ്പെടുത്തീട്ടുള്ളതാകുന്നു.

## മഹാവാക്യവിവേകം(സിദ്ധാന്തപക്ഷം)

ചോദ്യം : മഹാവാക്യമെന്നാൽ എന്ത്?

ഉത്തരം - ഹേ! സനകാദികളേ! മഹാവാക്യമെന്നത്

1. ചതുർവിധഭേദവും 2. അഷ്ടവിധശ്ലോകവുമായിരിക്കും

ചോദ്യം : അതെങ്ങിനെ?

ഉത്തരം - മഹാവാക്യത്തിൽ ചതുർവിധഭേദം പറയുന്നു.

1. പ്രജ്ഞാനം ബ്രഹ്മം 2. അഹംബ്രഹ്മാസ്മി

3. തത്വമസി 4. അയമാത്മാബ്രഹ്മം എന്നാകുന്നു.

ചോദ്യം : അഷ്ടവിധശ്ലോകമായതു എന്ത്?

**(I) മഹാവാക്യത്തിൽ 'പ്രജ്ഞാനം ബ്രഹ്മ' മെന്നതിന്**

**അഷ്ടവിധ ശ്ലോകാർത്ഥത്തിൽ ആദ്യത്തേത് ഏത്**

1) ഉത്തരം - ദൃശ്യമായ ജീവേശ്വര ജഗത്ത് ഏത് അറിവിനാൽ പഞ്ചേന്ദ്രിയങ്ങൾക്ക് അറിയപ്പെടുന്നുവോ ആ അറിവുതന്നെ പ്രജ്ഞാനം എന്നാകുന്നു.

**അഷ്ടവിധശ്ലോകത്തിൽ രണ്ടാമത്തേത്**

2) ബ്രഹ്മാദി ഇന്ദ്രാദി ദേവകളിലും മനുഷ്യാദി അസുരാദി ചതുഷ്പദമൃഗ പക്ഷികളാകിയ സകല ജീവകോടികളിലും നമ്മിലും ഏതു ഏകമായ്, അഖണ്ഡസ്വരൂപമായിക ബളീകരിച്ചിരിക്കുന്നുവോ അതു തന്നെ ബ്രഹ്മം എന്നാകുന്നു ഇങ്ങനെ പ്രജ്ഞാനത്തിന്റേയും ബ്രഹ്മത്തിന്റേയും അർത്ഥം പറഞ്ഞു.

**(II) മഹാവാക്യത്തിൽ രണ്ടാമതു ഭേദം**

**അഹംബ്രഹ്മാസ്മി**

**അഷ്ടവിധശ്ലോകത്തിൽ മൂന്നാം ശ്ലോകാർത്ഥം**

3) പരിപൂർണ്ണമായി എല്ലാത്തിനും മേലായിരിക്കുന്ന ആത്മാവുതന്നെ ദേഹാദി സകലജ്ഞാനങ്ങൾക്കും അധികാരിയായിരിക്കുന്ന ബുദ്ധിക്കു സാക്ഷിയായി പ്രകാശിച്ചു നിൽക്കും അതിനാൽ അതു തന്നെ **അഹം** എന്നത്.

**അഷ്ടവിധശ്ലോകത്തിൽ നാലാമത്തേത്**

4) ആ അറിവു തന്നെ പരിപൂർണ്ണമായ് എല്ലാത്തിനും മേലായ് പ്രകാശിക്കുന്ന ബ്രഹ്മം എന്നത്. **അസ്മി** എന്ന പദത്തിനാൽ ബ്രഹ്മം തന്നെ ഞാൻ എന്നായി.

**(III) മഹാവാക്യത്തിൽ മൂന്നാമതു ഭേദം**

**തത്വമസി**

**അഷ്ടവിധശ്ലോകത്തിൽ അഞ്ചാമത്തേത്**

5) ഏകമായ്, രണ്ടറ്റതായ്, നാമരൂപമറ്റതായി നിശ്ചലമായുള്ളതു ഏതുസത്തോ അതു സൃഷ്ടിക്കുമുമ്പും പിമ്പും ഇപ്പോഴും എപ്പോഴും എല്ലായിടത്തും പ്രകാശിയായി നിൽക്കുന്നു അതിനെ **തത്** എന്നു പറയുന്നു.

**അഷ്ടവിധശ്ലോകത്തിൽ ആറാമത്തേത്**

6) കേൾക്കുന്നവന്റെ ദേഹേന്ദ്രിയാതീതമായിരിക്കുന്ന വസ്തു ഏതോ

അതിനെ **ത്വം** എന്നു പറയുന്നു. **അസി** എന്ന പദം കൊണ്ട് **ആയി** എന്നാകുന്നു. അപ്പോൾ **'അതു നീ ആയി'** എന്നു വരുന്നു.

**(IV) (മഹാവാക്യത്തിൽ നാലാമതു ഭേദം അയമാത്മാബ്രഹ്മം)**

**അഷ്ടവിധശ്ലോകത്തിൽ ഏഴാമത്തേത്**

7) സ്വയം പ്രകാശമായി അപരോക്ഷമായിരിക്കുന്നത് ഏതോ അത് **അയം** എന്നുപറയുന്നു. അഹങ്കാരം മുതൽ ശരീരപര്യന്തത്തിനും എപ്പോഴും പ്രിയമുള്ള തായിരിക്കുന്ന അറിവ് ഏതോ അതിനെ **ആത്മാ** എന്നുപറയുന്നു.

**അഷ്ടവിധ ശ്ലോകത്തിൽ എട്ടാമത്തേത്.**

8) കാണപ്പെട്ട സകലമായിരിക്കുന്ന ജഗത്തിന് സാക്ഷിയായി നിത്യമംഗളകല്ല്യാണ സ്വരൂപമായ്, ബ്രഹ്മശബ്ദത്തിനാൽ വർണ്ണിക്കപ്പെടുന്നതായിരിക്കുന്ന പൊരുൾ ഏതൊ അതിന് സ്വയം പ്രകാശമായിവിളങ്ങുന്ന **ബ്രഹ്മം** എന്നുപറയപ്പെടുന്നു.

**ഒരു മൊഴി**

ഇങ്ങനെ അഷ്ടവിധശ്ലോകാർത്ഥം. ഇവനാലും മഹാവാക്യം എന്നുപൊതുവായി പറയും. ഇവയിൽ സാമവേദ മഹാവാക്യമായ 'തത്വമസി' എന്നതിനെ മാത്രം **'ഒരുമൊഴി'** എന്നുപറയപ്പെടുന്നു.

ഇതുകൂടാതെ ഈ വാക്യങ്ങൾ അനന്ത സമയങ്ങളേയും അനന്തമുക്തികളേയും പറയുന്നതുകൊണ്ട് ഇവകളും പാടില്ല.

ചോദ്യം : എന്നാൽ സിദ്ധാന്തമായത് എന്താണ്?

ഉത്തരം : ഈശ്വരാനുഗ്രഹത്തിനാലും, മഹാത്മക്കളുടെ ദർശനത്തിനാലും സദ്ഗുരുകടാക്ഷത്തിനാലും മോക്ഷ സാധനമുണ്ടായി മുൻപറഞ്ഞ വാക്യ മുക്തി കൃതകൃത്യ അനുഭവസാക്ഷാത്ക്കാര ഫലത്തെ പ്രാപിക്കണം.

ഈ വാക്യോപദേശത്തെ പ്രാപിക്കുന്ന അധികാരികൾ അഞ്ചു പ്രകാരത്തിലിരിക്കും.

*നോട്ട് : ഗുരുവിൽ നിന്നും അനുഗ്രഹം പ്രാപിക്കേണ്ടത് തത്വമസി മഹാവാക്യത്താൽ*

## അധികാരികളിൻ ഭേദം

1. സാംഗുചിത്തൻ 2. കാരുണ്യൻ 3. സമരസൻ 4. സംഭവൻ 5. മന്ദൻ

മേൽ പറഞ്ഞ അഞ്ചു വിധഅധികാരികളേയും അനുഗ്രഹിക്കും വിധം.

1. **സാംഗുചിത്തന്:** അംഗാംഗപഞ്ചഉപക്രമ ഐക്യ സമാധിയായ ആഗമസിദ്ധാന്തത്തേയും

2. **കാരുണ്യന്** : കാരണകാര്യപഞ്ച ഉപക്രമഐക്യ സമാധി യായ വേദാന്തസിദ്ധാന്തത്തേയും

3. **സമരസന്**: വേദാഗമസമരസസിദ്ധാന്തമായ ഇരുപത്തഞ്ചു പടിവിധം സമാധിയേയും

4. **സംഭവന്** :ശുദ്ധശൈവസിദ്ധാന്തമെന്ന"ശിവജ്ഞാന ബോധക ദക്ഷിണാമൂർത്ത ജ്ഞാനമുദ്രാ മൗനസമാധി" യേയും

5. **മന്ദന്** : ഇതിഹാസ പുരാണസിദ്ധാന്തമായ "വിഷയ ലയസമാധിയേയും" അനുഗ്രഹിക്കണം.

## അഞ്ചുവിധ അധികരികളുടെ ഭേദം അറിയുവാൻ

1. **സാംഗുചിത്തൻ** : സദ്ഗുരുസന്നിധാനം പ്രാപിച്ചവന് ഹൃദയത്തിൽ സ്വഭാവമായി ജ്ഞാനോദയം സിദ്ധിക്കുന്ന ലക്ഷണമുള്ളവൻ

2. **കാരുണ്യൻ** : സദ്ഗുരുസന്നിധാനം പ്രാപിച്ച് വാക്യോപദേശം സിദ്ധിച്ച്. ആ ഗുരുവാക്യമേ ശ്രുതിയായി വിചാരിച്ച് സ്വാനുഭൂതി അടഞ്ഞു. ഗുരുവാക്യശ്രുതി വാക്യമായ രണ്ടിനും സമ്മതമായി ഉള്ളിൽ വിളങ്ങും ലക്ഷണമുള്ളവൻ

3. **സമരസൻ** : സകല വേദാഗമശാസ്ത്ര സമയ നിലകളും, പക്ഷപാതം കൂടാതെ സമമായി ദർശിക്കുന്ന ലക്ഷണമുള്ളവൻ.

4. **സംഭവൻ** : താൻ നിന്നനിലയേ നില, താൻ കൊണ്ട സമയമേ സമയം അതിലേക്കു താൻ പഠിച്ച ശാസ്ത്രമേ ശാസ്ത്രം മറ്റെല്ലാം ശരിയല്ല എന്നു ഖണ്ഡിക്കുന്ന ലക്ഷണമുള്ളവൻ.

5. **മന്ദൻ** : സകലസമയങ്ങളേയും ശാസ്ത്രങ്ങളേയും നോക്കി ഒന്നിലും നിലകിട്ടാത്ത അനുഭവലക്ഷണമുള്ളവൻ

ഇപ്രകാരമുള്ള അഞ്ചു അധികാരികൾക്കും ഇനിപറയുന്ന വിധം അനുഗ്രഹം ചെയ്യണം.

### 1. ഒന്നാമത് അധികാരിയായ "സാംഗുചിത്തനു" ഉപദേശിക്കുന്നവിധം

**വേദാഗമസമ്മതമനുസരിച്ച് 'വാക്യാതീതം' എന്നൊരു വാക്യമുണ്ട് അത് ത്വം, തത്, അസി, അതി, നിജാ എന്നാകുന്നു. ഇത് അഞ്ചുപദമായിരിക്കുന്നു.**

**1. ത്വം പദത്തിൽ**

1. സ്ഥൂലശരീരം 2. സൂക്ഷ്മശരീരം 3. കാരണ ശരീരം 4. ജീവൻ 5. കൂടസ്ഥൻ (ആകെ 5)

**2. തത്പദത്തിൽ**

1. വിരാട് 2. ഹിരണ്യഗർഭൻ 3. മായ 4. ഈശ്വരൻ 5. ബ്രഹ്മം (ആകെ 5)

**3. അസിപദത്തിൽ**

1. സത്ത് 2. ചിത്ത് 3. ആനന്ദം 4. പരബ്രഹ്മം 5. സർവ്വസാക്ഷി (ആകെ 5)

**4. അതിപദത്തിൽ**

1. ശുദ്ധം 2. ശൂന്യം 3. സ്വഭാവം 4. ഒഴിവ് 5. അതീതം (ആകെ 5)

**5. നിജപദത്തിൽ**

1. യഥാതഥം 2. രഹസ്യം 3. അറുതി 4. ഒടുക്കം 5. മൗനം (ആകെ 5)

ഇതിൽ

സ്ഥൂല ശരീരം 5, സൂക്ഷ്മ ശരീരം 5, കാരണ ശരീരം 5, അഭിമാനി 5, സാക്ഷി 5 - ആകെ 25.

ഇതു തന്നെ സാംഗുചിത്തന് ഉപദേശിക്കേണ്ട അംഗാംഗ പഞ്ച ഉപക്രമ ഐക്യസമാധിഎന്നറിയുക.

എന്നാലതു ഉപദേശിക്കുന്ന മുറയിൽ മുൻപറഞ്ഞ 25 നും അംഗാംഗപഞ്ച ഉപക്രമം എങ്ങിനെ? എന്നുള്ളതിനുത്തരം താഴെപറയുന്നു.

## 1. സാംഗുചിത്തനുപദേശിക്കാനുള്ള അംഗാംഗ പഞ്ചഉപക്രമവിവരം

### (I) ഒന്നാമതു ഉപക്രമം - (സ്ഥൂലശരീരം)

1. പ്രായശ്ചിത്തം ചെയ്തവന് ശുദ്ധൻ എന്നു നാമം ഉണ്ടായതുപോലെ - "യഥാർത്ഥത്തിൽ" "ശുദ്ധ"വും

2. ശുദ്ധന് അഴിവറ്റവൻ എന്നുനാമം ഉണ്ടായതുപോലെ - "സത്തി"ൽ "വിരാട്ടും"

3. മണ്ണിൽ ഘടം ഉണ്ടായതുപോലെ - "വിരാട്ടിൽ" "സ്ഥൂലശരീര"വും ഉണ്ടായി.

### (II) രണ്ടാമതു ഉപക്രമം - (സൂക്ഷ്മശരീരം)

1. വാക്കില്ലാത്തിടത്ത് അർത്ഥമില്ലാത്തതു പോലെ - "രഹസ്യ"ത്തിൽ "ശൂന്യ"വും

2. കേവലത്തിൽ അറിവുജനിച്ചതുപോലെ - "ശൂന്യ"ത്തിൽ "ചിത്തും"

3. അറിവിൽ കരണം ജനിച്ചതുപോലെ - "ചിത്തി"ൽ "ഹിരണ്യ"ഗർഭവും

4. സൂക്ഷ്മത്തിൽ പശ്യന്തി ജനിച്ചതുപോലെ - "ഹിരണ്യ" ഗർഭത്തിൽ" സൂക്ഷ്മശരീര"വുമുണ്ടായി

### (III) മൂന്നാമതുഉപക്രമം – (കാരണശരീരം)

1. അറുതിച്ചൊൽ (നിശ്ചയവാക്ക്) ഉള്ളവന് സ്വഭാവി എന്നു നാമം ഉണ്ടായതുപോലെ - "അറുതി"യിൽ "സ്വഭാവ"വും

2. നിർമ്മല ചിത്തത്തിൽ സുഖമുണ്ടാകുന്നതുപോലെ - "സ്വഭാവ"ത്തിൽ "ആനന്ദവു"ം

3. സ്വതന്ത്രനു സ്വതന്ത്രയുക്തി ജനിക്കുന്നതുപോലെ - "ആനന്ദ"ത്തിൽ "മായയു"ം

4. തോപ്പിൽ തനിവൃക്ഷം കണ്ടതുപോലെ - "മായ"യിൽ "അവിദ്യ"യും ഉണ്ടായി.

### (IV) നാലാമതു ഉപക്രമം – (അഭിമാനി)

1. ചലനമില്ലാത്തിടത്ത് തൊഴിലില്ലാത്തതുപോലെ "ഒടുക്ക"ത്തിൽ "ഒഴിവും"

2. ഒഴിവുവന്നവന് സുഷുപ്തനെപ്പോലെയും പരവശൻ എന്നു നാമമുണ്ടായതുപോലയും - "ഒഴി"വിൽ "പരബ്രഹ്മവും"

3. ആകാശം നിർമ്മലകണ്ണാടിയിൽ പ്രതിഫലിച്ചതുപോലെ "പരബ്രഹ്മ"ത്തിൽ "ഈശ്വര"നും

4. സ്വതന്ത്രന് ബന്ധ ശക്തിനീങ്ങിയ ഉടൻ സ്വതന്ത്രവാൻ എന്നു നാമം ഉണ്ടായതുപോലെ - "ഈശ്വര"നിൽ നിന്നും "ജീവ"നും ഉണ്ടായി.

### (V) അഞ്ചാമതുഉപക്രമം – (കൂടസ്ഥൻ)

1. രഹസ്യത്തിൽ അതീതമെന്ന വാക്യം ഉണ്ടായതുപോലെ - "മൗന"ത്തിൽ "അതീത"വും

2. പർവ്വതാഗ്രവാസിക്ക് പർവ്വതദർശനൻ എന്നു നാമം ഉണ്ടായതുപോലെ – "അതീത" ത്തിൽ "സർവ്വസാക്ഷി"യും

3. മഹാകാശത്തിൽ മഠാകാശമുണ്ടായതുപോലെ - സർവ്വസാക്ഷിയിൽ "ബ്രഹ്മവും"

4. മഠാകാശത്തിൽ ഘടാകാശമുണ്ടായതുപോലെ – "ബ്രഹ്മത്തിൽ" "കൂടസ്ഥ"നും ഉണ്ടായി.

ഇതാണ് അംഗാംഗപഞ്ച ഉപക്രമം എന്നു പറഞ്ഞത്

### ഈ ഉപക്രമഐക്യം എങ്ങിനെ എന്നാൽ

| | | |
|---|---|---|
| 1. | <u>സ്ഥൂലശരീരത്തെ</u> | വിരാട്ടിലും |
| 2. | വിരാട്ടിനെ | സത്തിലും |
| 3. | സത്തിനെ | ശുദ്ധത്തിലും |
| 4. | ശുദ്ധത്തെ | യഥാർത്ഥത്തിലും |
| 5. | <u>സൂക്ഷ്മശരീരത്തെ</u> | ഹിരണ്യഗർഭനിലും |

| | | |
|---|---|---|
| 6. | ഹിരണ്യഗർഭത്തെ | ചിത്തിലും |
| 7. | ചിത്തിനെ | ശൂന്യത്തിലും |
| 8. | ശൂന്യത്തെ | രഹസ്യത്തിലും |
| 9. | കാരണശരീരത്തെ | മായയിലും |
| 10. | മായയെ | ആനന്ദത്തിലും |
| 11. | ആനന്ദത്തെ | സ്വഭാവത്തിലും |
| 12. | സ്വഭാവത്തെ | അറുതിയിലും |
| 13. | ജീവനെ | ഈശ്വരനിലും |
| 14. | ഈശ്വരനെ | പരബ്രഹ്മത്തിലും |
| 15. | പരബ്രഹ്മത്തെ | ഒഴിവിലും |
| 16. | ഒഴിവിനെ | ഒടുക്കത്തിലും |
| 17. | കൂടസ്ഥനെ | പരബ്രഹ്മത്തിലും |
| 18. | പരബ്രഹ്മത്തിനെ | സർവ്വസാക്ഷിയിലും |
| 19. | സർവ്വസാക്ഷിയെ | അതീതത്തിലും |
| 20. | അതീതത്തെ | മൌനത്തിലും |

ഒടുക്കുമ്പോൾ ഒടുങ്ങാതെ ശേഷിച്ചിരുന്നത് നിജപദം അഞ്ച് ആകുന്നു.

**ഈ അഞ്ചിൽ**

| | | |
|---|---|---|
| 1. | യഥാർത്ഥം | സ്ഥൂലശരീരമായിട്ടും |
| 2. | രഹസ്യം | സൂക്ഷ്മശരീരമായിട്ടും |
| 3. | അറുതി | കാരണശരീരമായിട്ടും |
| 4. | ഒടുക്കം | അഭിമാനിയായിട്ടും |
| 5. | മൌനം | ജീവസാക്ഷിയായിട്ടും |

ഇരുന്ന് വേണ്ടപ്രകാരം സഞ്ചരിക്കും

## (2) രണ്ടാമത് അധികാരിയായ കാരുണ്യന് ഉപദേശിക്കും മുറ

കാരണകാര്യപഞ്ച ഉപക്രമപ്രകാരമാകുന്നു

**അതിൻ വിവരം**

### (I) ഒന്നാമതു ഉപക്രമം - (ത്വംപദം)

1. സൂര്യബിംബം മലിനക്കണ്ണാടിയിൽ പ്രതിബിംബിക്കും പോലെ - ജീവസാക്ഷിയിൽ ജീവനും.

2. വിഷം തീണ്ടിയവനു മൂർച്ഛയുണ്ടായതുപോലെ - ജീവനിൽ അവിദ്യയും

3. മൂർച്ഛവിട്ട് ഓർമ്മയുണ്ടാകുന്നതുപോലെ - വിദ്യയിൽ സൂക്ഷ്മശരീരവും

4. ഓർമ്മയിൽ സ്വപ്നശരീരമുണ്ടായതുപോലെ - സ്ഥൂല ശരീരവുമുണ്ടായി

(II) രണ്ടാമതു ഉപക്രമം - (തത്പദം)

1. സൂര്യബിംബം നിർമ്മലകണ്ണാടിയിൽ പ്രതിബിംബിച്ചതു പോലെ - ബ്രഹ്മത്തിൽ ഈശ്വരനും

2. ആത്മാവിന് ആത്മജ്ഞാനമുണ്ടായതുപോലെ ഈശ്വരനിൽ മായയും

3. ജ്ഞാനമുള്ളവന് ഇച്ഛയുണ്ടായതുപോലെ മായയിൽ ഹിരണ്യഗർഭനും

4. ഇച്ഛയുള്ളവന് കൃത്യമുണ്ടായതുപോലെ - ഹിരണ്യഗർഭത്തിൽ വിരാട്ടും ഉണ്ടായി.

(III) മൂന്നാമതുഉപക്രമം - അസിപദം)

1. കാഷ്ടത്തിൽ അഗ്നിപ്രവേശിച്ച് കാഷ്ടമെന്നപേരു പോയി അഗ്നി എന്ന് പേരുവന്നതുപോലെ ശക്തിവ്യാപകമായ സർവ്വസാക്ഷിയിൽ പരബ്രഹ്മവും

2. അറിവിൽ ശാന്തഗുണമുണ്ടായതുപോലെ - പരബ്രഹ്മത്തിൽ ആനന്ദവും

3. ശാന്തിയിൽ രാജസം (ഇളക്കം) ഉണ്ടായതുപോലെ - ആനന്ദത്തിൽ ചിത്തും.

4. രാജസത്തിൽ താമസമുണ്ടായതുപോലെ - ചിത്തിൽ സത്തും ഉണ്ടായി.

(IV) നാലാമതു ഉപക്രമം - (അതിപദം)

1. അതീത അവസ്ഥ വന്നവനു കാരണകൃത്യ ഒഴിവുണ്ടായതുപോലെ - അതീതത്തിൽ ഒഴിവും

2. കാരണ ഒഴിവിൽ ഉള്ളം സ്വഭാവമായിരിക്കുന്നതുപോല - ഒഴിവിൽ സ്വഭാവവും.

3. സ്വഭാവ നിശ്ചിന്തയുള്ളവന് ഒരു തോന്നലും ഇല്ലാത്തതുപോലെ - സ്വഭാവത്തിൽ ശൂന്യവും

4. ശൂന്യകരണമേ ശുദ്ധമായതുപോലെ - ശൂന്യത്തിൽ ശുദ്ധവുമുണ്ടായി.

(V) അഞ്ചാമതു ഉപക്രമം - (നിജപദം)

1. വാക്കവസാനിച്ചതേ ഒടുക്കം എന്നു പേർവന്നതു പോലെ - മൗനത്തിൽ ഒടുക്കവും

2. അവസാനം തന്നെ അർത്ഥമെന്നതുപോലെ - ഒടുക്കത്തിൽ അറുതിയും

3. അതീതം തന്നെ വാക്കിനാൽ പറയാൻ സാധിക്കാത്ത വസ്തുവായതുപോലെ അറുതിയിൽ രഹസ്യവും

4. അതീതരഹസ്യം തന്നെ യഥാർത്ഥമെന്നു പറയുന്നതു പോലെ - രഹസ്യത്തിൽ യഥാർത്ഥവും ഉണ്ടായി.

ഇതു തന്നെ കാരണകാര്യപഞ്ച ഉപക്രമം

ഇതിന് ഐക്യം പറയുന്നു

| | |
|---|---|
| 1. സ്ഥൂലത്തെ | സൂക്ഷ്മത്തിലും |
| 2. സൂക്ഷ്മത്തെ | കാരണത്തിലും |
| 3. കാരണത്തെ | ജീവനിലും |
| 4. ജീവനെ | കൂടസ്ഥനിലും |
| 5. വിരാട്ടിനെ | ഹിരണ്യഗർഭനിലും |
| 6. ഹിരണ്യഗർഭനെ | മായയിലും |
| 7. മായയെ | ഈശ്വരനിലും |
| 8. ഈശ്വരനെ | ബ്രഹ്മത്തിലും |
| 9. സത്തിനെ | ചിത്തിലും |
| 10. ചിത്തിനെ | ആനന്ദത്തിലും |
| 11. ആനന്ദത്തെ | പരബ്രഹ്മത്തിലും |
| 12. പരബ്രഹ്മത്തെ | സർവ്വസാക്ഷിയിലും |
| 13. ശുദ്ധത്തെ | ശൂന്യത്തിലും |
| 14. ശൂന്യത്തിനെ | സ്വഭാവത്തിലും |
| 15. സ്വാഭാവത്തിനെ | ഒഴിവിലും |
| 16. ഒഴിവിനെ | അതീതത്തിലും |
| 17. യഥാർത്ഥത്തെ | രഹസ്യത്തിലും |
| 18. രഹസ്യത്തെ | അറുതിയിലും |
| 19. അറുതിയെ | ഒടുക്കത്തിലും |
| 20. ഒടുക്കത്തെ | മൗനത്തിലും |

ഒടുക്കി, ഒടുങ്ങാതെ ശേഷിച്ചിരിക്കുന്ന പഞ്ചസാക്ഷിയും താനായി. അതായത്,

1. ത്വം പദലക്ഷ്യമായ ജീവസാക്ഷി താനായിരുന്ന് വാച്യമായ ശരീരത്രയ അഭിമാനിയെയും

2. തത്പദലക്ഷ്യമായ ബ്രഹ്മം താനായിരുന്ന് വാച്യമായ ശരീരത്രയ അഭിമാനിയെയും

3. അസി പദ ലക്ഷ്യമായ സർവ്വസാക്ഷി താനായിരുന്ന് വാച്യമായ ശരീരത്രയ അഭിമാനിയെയും

4. അതി പദലക്ഷ്യമായ അതീതം താനായിരുന്ന് വാച്യമായ ശരീരത്രയ അഭിമാനിയെയും

5. നിജപദലക്ഷ്യമായ മൗനം താനായിരുന്ന് വാച്യമായ ശരീരത്രയ അഭിമാനിയെയും കണ്ടുകൊണ്ടു വേണ്ട പ്രകാരം സഞ്ചരിക്കും.

## (3) മൂന്നാമതു അധികാരിയായ സമരസന് ഉപദേശിക്കുന്ന മുറ

വേദാഗമസമരസ സിദ്ധാന്തമാകുന്നു.
അത് ഇരുപത്തഞ്ചു വിധസമാധി ക്രമവും ചിത്ത നിരോധമുണ്ടാകുന്ന വഴിയുമാകുന്നു.

**അതിൽ**

1 സമാധികളിൻ ദർശനം
2 നാമം
3 മറപ്പ്
4 നിവൃത്തി
5 കുറ്റം
6 ബഹിർമുഖ ത്രിപുടി
7 അന്തർ മുഖത്രിപുടി
8 അവയെ അറിയും ശക്തി
9 സാധനാ സമ്പ്രദായം
10 ശക്തിഭേദം
11 ചൈതന്യഭേദം
12 ഇടയിൽ ശരീരം വീണാൽ ഫലം
13 സമാധി ചിത്തഭേദം

എന്ന മേൽ 13 വകകളേയും അറിയിക്കണം.

## ഇരുപത്തഞ്ചു സമാധികളിൻ ദർശനവും നാമവും ആദ്യമായി വിവരിക്കുന്നു.

1. ജീവസ്ഥൂലശരീരദർശനം - ഭൂതകാര്യസമാധി

വ്യാഖ്യാനം - ഇന്ദ്രിയ വിഷയമറ്റു ദേഹ ജ്ഞാനമാത്ര മായിരിക്കുന്നതു തന്നെ ജീവസ്ഥൂല ശരീരദർശനം. ഇതിന് ഭൂതകാര്യസമാധിയെന്നു പേർ.

2. ജീവസൂക്ഷ്മശരീരദർശനം - വിഷയലയസമാധി

വ്യാഖ്യാനം - ദേഹജ്ഞാനമില്ലാതെ മനോചഞ്ചലത്തോടു കൂടിയിരിക്കുന്നതിന് "ജീവസൂക്ഷ്മശരീരദർശന"മെന്നു പേര് - ഇതുതന്നെ "വിഷയലയ സമാധി"

3. ജീവകാരണ ശരീരദർശനം - ചിത്തനിരോധസമാധി

മനോലയമായ അന്ധകാരമേ "ജീവകാരണ ശരീര ദർശനം" ഇതിന് "ചിത്തനിരോധ സമാധി"യെന്നു പേർ.

4. ജീവദർശനം - ബോധസമാധി

അജ്ഞാന സുഖസ്വരൂപഅറിവേ ജീവദർശനം - ഇതിന് ബോധസമാധിയെന്നു പേർ.

5. കൂടസ്ഥ ദർശനം - ചിത്താനുവിദ്ധസമാധി.

അന്ധകാരത്തെ അറിയുന്ന അറിവേ "കുടസ്ഥ ദർശനം" ഇതിന് "ചിത്താനുവിദ്ധസമാധി"യെന്നു പേർ.

6. ഈശ്വരസ്ഥൂലശരീരദർശനം - വിശ്വരൂപസമാധി

ഈ സാക്ഷിജ്ഞാനത്താൽ വിശ്വത്തെ അറിഞ്ഞു അതു താനായിരിക്കുന്നതേ "ഈശ്വരസ്ഥൂലശരീര ദർശനം" ഇതിന് "വിശ്വരൂപ സമാധി"യെന്നു പേർ.

7. ഈശ്വര സൂക്ഷ്മശരീര ദർശനം - വിശ്വവ്യാപകസമാധി

വിശ്വവ്യാപകമേ ഈശ്വര സൂക്ഷ്മശരീര ദർശനം - ഇതിനു വിശ്വവ്യാപക സമാധിയെന്നു പേർ.

8. ഈശ്വരകാരണ ദർശനം - വിശ്വലയ സമാധി

വിശ്വലയമായി ശുദ്ധ സ്പടികം പോലെ നിർമ്മല മായിരിക്കുന്നതെ "ഈശ്വരകാരണ ദർശനം" ഇതിന് "വിശ്വലയസമാധി" യെന്നുപേർ.

9. ബ്രഹ്മദർശനം - ശിവജ്ഞാനസമാധി

നിർമ്മല സുഖസ്വരൂപചൈതന്യം താനായിരിക്കുന്നതേ "ബ്രഹ്മദർശനം" ഇതിന് "ശിവജ്ഞാന സമാധി" എന്നുപേർ

10. ബ്രഹ്മദർശനം - സത്താനുവിദ്ധസമാധി.

നിർമ്മലത്തെ അറിഞ്ഞ അറിവു വ്യാപകം താനായതെ "ബ്രഹ്മദർശനം" - ഇതിന് സത്താനു "വിത്തസമാധി" എന്നുപറയുന്നു.

11. ചിദ്രൂപ ദർശനം - തത്വലയ സമാധി

ആ അറിവ് സദ്രൂപജ്ഞാനം താനായതേ ചിദ്രൂപ ദർശനം ഇതു തത്വലയസമാധിയാകുന്നു.

12. ചിദ്രൂപ ദർശനം - സവികല്പസമാധി

ആ സത്ത്ചിദ്രൂപം താനായതെ ചിത്രൂപദർശനം - ഇതു സവികല്പസമാധി

13. ആനന്ദരൂപദർശനം - ആനന്ദവേദ്യസമാധി

ആനന്ദചിത്ത് അതീത സുഖ സ്വരൂപം താനായതേ ആനന്ദരൂപ ദർശനം ഇതിന് ആനന്ദ വേദ്യ സമാധി എന്നുപേർ.

14. പരബ്രഹ്മദർശനം - നിർവ്വികല്പസമാധി

സുഖാതീതപരവശം താനായതേ പരബ്രഹ്മദർശനം ഇതിനുനിർവ്വികല്പസമാധിയെന്നു പേർ.

15. സർവ്വസാക്ഷി ദർശനം - സഞ്ചാരസമാധി പരവശത്തെ അറിഞ്ഞ

അറിവുതാനായതെ സർവ്വസാക്ഷിദർശനം ഇതിന് സഞ്ചാര സമാധിയെന്നു പേർ.

16. ശുദ്ധദർശനം - ആരൂഢസമാധി. എതിരറ്റു തന്മയജ്ഞാനം താനായതേ ശുദ്ധദർശനം ഇതിനു ആരൂഢസമാധിയെന്നു പേർ.

17. ശൂന്യദർശനം - സർവ്വശൂന്യസമാധി

ആ ജ്ഞാനമറ്റിരിക്കുന്നതേ ശൂന്യദർശനം - ഇതിന് സർവ്വശൂന്യ സമാധിയെന്നു പേർ

18. സ്വഭാവദർശനം - വികല്പലയ സമാധി

അതിൽ നിശ്ചയം പിറന്നു ആ നിശ്ചയം താനായതേ സ്വഭാവദർശനം ഇതിന് വികല്പലയസമാധിയെന്നു പേർ

19. ഒഴിവു ദർശനം - ഒഴിവു സമാധി

ആ അനുഭവത്തിൽ വിഷയവാസനവരും. അതു വന്നാൽ ആവാസനയറ്റു ഒരു വാസനയും വരാതെ ഇരിക്കുന്നതേ ഒഴിവു ദർശനം ഇതിന് ഒഴിവുസമാധിയെന്നു പേർ (നിർവ്വാസനസമാധി ശ്രീരാമഗീത)

20. അതീത ദർശനം - ഉന്നതസമാധി

സർവ്വവാസനയും തന്മയമായതേ അതീത ദർശനം ഇതിന് ഉന്നത സമാധി എന്നു പേർ (ഇതും നിർവ്വാസനസമാധിയാകുന്നു)

21. യഥാർത്ഥ ദർശനം - യഥാർത്ഥസമാധി. അതിൽ സന്ദേഹവും വിപരീതവും കൂടാതെ യഥാർത്ഥ ജ്ഞാനം ജനിച്ചതേ യഥാർത്ഥ ദർശനം ഇതിന് യഥാർത്ഥസമാധി എന്നുപേർ.

22. രഹസ്യ ദർശനം - രഹസ്യസമാധി ആ ജ്ഞാനാതിശയമേ രഹസ്യദർശനം ഇതിന് രഹസ്യ സമാധിയെന്നുപേർ.

23. അറുതി ദർശനം - അറുതി സമാധി അതിനുമേൽ വേദാഗമം പറയുന്നില്ല. എന്നറിഞ്ഞു ശാസ്ത്രവാസനയെ ശുദ്ധമായി വിട്ടതേ അറുതി ദർശനം - ഇതു തന്നെ അറുതി സമാധി എന്നു പറയുന്നു.

24. ഒടുക്ക ദർശനം - ഒടുക്ക സമാധി. ആ ജ്ഞാനാരൂഢമേ ഒടുക്കദർശനം - ഇതിന് ഒടുക്കസമാധി എന്നു പേർ

25. മൌനദർശനം - മൌനസമാധി. ആ ബ്രഹ്മപ്രകാശതേ ജോജ്ഞാനലയമേ മൌനദർശനം - ഇതിനു മൌനസമാധി എന്നു പേർ.

ഇതു തന്നെ അവസാനനില

**സമാധികൾക്ക് മറപ്പും അതിന് നിവർത്തിയും**

1. ഒന്നാമത് ജീവസ്ഥൂല ശരീരത്തെ മറച്ചത്, തമോ അവിദ്യയാകുന്നു. അതുതമോവിദ്യയാൽ നിവർത്തിക്കണം

2. ജിവസൂക്ഷ്മശരീരത്തെ മറച്ചത് രജോ അവിദ്യയാകുന്നു. അത് രാജോവിദ്യയാൽ നിവർത്തിക്കണം

3. ജീവകാരണ ശരീരത്തെ മറച്ചത് സത്വ അവിദ്യയാകുന്നു അത്

സത്വ വിദ്യയാൽ നിവർത്തിക്കണം

4. ജീവനെ മറച്ചത് അവ്യക്ത അവിദ്യയാകുന്നു. അതിനെ അവ്യക്ത വിദ്യയാൽ നിവർത്തിക്കണം

5. കൂടസ്ഥനെ മറച്ചത് ശുദ്ധ അവിദ്യയാകുന്നു അതിനെ ശുദ്ധ വിദ്യയാൽ നിവർത്തിക്കണം

6. ഈശ്വരസ്ഥൂല ശരീരത്തെ മറച്ചത് തമോവിദ്യയാകുന്നു. അതിനെ തമോജ്ഞാനത്താൽ നിവർത്തിക്കണം.

7. ഈശ്വര സൂക്ഷ്മശീരത്തെ മറച്ചത് രജോ വിദ്യയാകുന്നു. അതിനെ രജോജ്ഞാനത്താൽ നിവർത്തിക്കണം.

8. ഈശ്വരകാരണ ശരീരത്തെ മറച്ചത് സത്വ വിദ്യയാകുന്നു. അതിനെ സത്വ ജ്ഞാനത്താൽ നിവർത്തിക്കണം.

9. ഈശ്വരനെ മറച്ചത് അവ്യക്ത വിദ്യയാകുന്നു. അതിനെ അവ്യക്തജ്ഞാനത്താൽ നിവർത്തിക്കണം.

10. ബ്രഹ്മത്തെ മറച്ചത് ശുദ്ധവിദ്യയാകുന്നു. അതിനെ ശുദ്ധ ജ്ഞാനം കൊണ്ട് നിവർത്തിക്കണം.

11. സത്തിനെ മറച്ചത് തമോജ്ഞാനം കൊണ്ടാകുന്നു. അതിനെ തമോ ആനന്ദത്താൽ നിവർത്തിക്കണം.

12. ചിത്തിനെ മറച്ചത് രജോജ്ഞാനം കൊണ്ടാകുന്ന അതിനെ രജോ ആനന്ദത്താൽ നിവർത്തിക്കണം.

13. ആനന്ദത്തെ മറച്ചത് സത്വജ്ഞാനം കൊണ്ടാകുന്നു അതിനെ സത്വ ആനന്ദം കൊണ്ട് നിവർത്തിക്കണം.

14. പരബ്രഹ്മത്തെ മറച്ചത് അവ്യക്തജ്ഞാനം കൊണ്ടാകുന്നു അതിനെ അവ്യക്ത ആനന്ദം കൊണ്ട് നിവർത്തിക്കണം.

15. സർവ്വസാക്ഷിയെ മറച്ചത് ശുദ്ധ ജ്ഞാനത്താലാകുന്നു അതിനെ ശുദ്ധ ആനന്ദത്താൽ നിവർത്തിക്കണം.

16. ശുദ്ധത്തെ മറച്ചത് തമോ ആനന്ദത്താലാകുന്നു. അതിനെ തമോ അതീതം കൊണ്ടു നിവർത്തിക്കണം.

17. ശൂന്യത്തെ മറച്ചത് രജോ ആനന്ദം. അതിനെ രജോ അതീതത്താൽ നിവർത്തിക്കണം.

18. സ്വഭാവത്തെ മറച്ചത് സത്വ ആനന്ദം കൊണ്ടാകുന്നു അതിനെ സത്വ അതീതം കൊണ്ട് നിവർത്തിക്കണം.

19. ഒഴിവിനെ മറച്ചത് അവ്യക്ത ആനന്ദം കൊണ്ടാകുന്നു. അതിന് നിവർത്തി:- അവ്യക്ത അതീതം കൊണ്ടു നിവർത്തിക്കണം.

20. അതീതത്തെ മറച്ചത് ശുദ്ധ ആനന്ദം കൊണ്ടാകുന്നു. അതിനു

ശുദ്ധഅതീതം കൊണ്ട് നിവർത്തിക്കണം.

21. യഥാർത്ഥത്തെ മറച്ചത് തമോ അതീതം കൊണ്ടാകുന്നു. അതിനെ തമോ മൗനത്താൽ നിവർത്തിക്കണം.

22. രഹസ്യത്തെ മറച്ചത് രജോ അതീതം കൊണ്ടാകുന്നു അതിനെ രജോമൌനം കൊണ്ട് നിവർത്തിക്കണം.

23. അറുതിയെ മറച്ചത് സത്വ അതീതം കൊണ്ടാകുന്നു. അതിനെ സത്വ മൌനം കൊണ്ടു നിവർത്തിക്കണം.

24. ഒടുക്കത്തെ മറച്ചത് അവ്യക്ത അതീതം കൊണ്ടാകുന്നു അതിനെ അവ്യക്തമൌനത്താൽ നിവർത്തിക്കണം.

25. മൌനത്തെ ശുദ്ധ അതീതം കൊണ്ടു മറച്ചിരിക്കുന്നു. അതിനെ ശുദ്ധമൌനം കൊണ്ട് നിവർത്തിക്കണം.

ഇതു തന്നെ അവസാനനില

## ഇരുപത്തഞ്ചു സമാധികൾക്കും ഇരുപത്തഞ്ചു കുറ്റങ്ങളിൻ വിവരം

| | | | |
|---|---|---|---|
| 1 | ജീവസ്ഥൂലശരീരത്തിന് | - | ചിത്പൊറിയും |
| 2 | ജീവസൂക്ഷ്മശരീരത്തിന് | - | മൌഢ്യവും |
| 3 | ജീവകാരണശരീരത്തിന് | - | നിദ്രയും |
| 4 | ജീവന് | - | അന്ധകാരവും |
| 5 | കൂടസ്ഥന് | - | തൽബോധവും |
| 6 | ഈശ്വരസ്ഥൂലശരീരത്തിന് | - | വിഷയവും |
| 7 | ഈശ്വര സൂക്ഷ്മശരീരത്തിന് | - | വൃത്തിലയവും |
| 8 | ഈശ്വര കാരണ ശരീരത്തിന് | - | നാദവും |
| 9 | ഈശ്വരന് | - | അഖണ്ഡ വൃത്തിയും |
| 10 | പരബ്രഹ്മത്തിന് | - | സ്പടിക പ്രകാശവും |
| 11 | സത്തിന് | - | ആനന്ദവും |
| 12 | ചിത്തിന് | - | ബോധലയവും |
| 13 | ആനന്ദത്തിന് | - | ആനന്ദാതീതവും |
| 14 | പരബ്രഹ്മത്തിന് | - | ചിത്തും |
| 15 | സർവ്വസാക്ഷിക്ക് | - | മഹാപ്രകാശവും |
| 16 | ശുദ്ധത്തിനു | - | അഖണ്ഡജ്ഞാനവും |
| 17 | ശൂന്യത്തിനു | - | വസ്തുവിൽ സത്യബുദ്ധിയോടു കൂടിയ പ്രവർത്തിയും |
| 18 | സ്വഭാവത്തിനു | - | അനിശ്ചയവും |
| 19 | ഒഴിവിന് | - | അഭാവവും (അവാവും) |

| | | | |
|---|---|---|---|
| 20 | അതീതത്തിന് | - | ദ്വൈതവാസനയും |
| 21 | യഥാർത്ഥത്തിന് | - | അസംഭാവനയും |
| 22 | രഹസ്യത്തിന് | - | ശ്രദ്ധയില്ലായ്മയും |
| 23 | അറുതിക്ക് | - | വൃത്തിവാസനയും |
| 24 | ഒടുക്കത്തിനു | - | സാധനവും |
| 25 | മൌനത്തിന് | - | അനുഭവവും കുറ്റമായിരിക്കും. |

ഈ ഇരുപത്തഞ്ചു സമാധികൾക്കും ഈ ഇരുപത്തഞ്ചു കുറ്റങ്ങളും പാടില്ല. ഈ സമാധികളിൽ സാക്ഷി ചൈതന്യം അഞ്ചിനും ബഹിർമുഖ അന്തർമുഖ എന്ന ഇരുവക ത്രിപുടികളിൻ വിവരം

I A കൂടസ്ഥന് ബഹിർമുഖ ത്രിപുടി

1. ജ്ഞാതൃ - ജീവൻ
2. ജ്ഞാനം - അന്തഃകരണവൃത്തി (ആകെ 3)
3. ജ്ഞേയം - വിഷയം

I B കൂടസ്ഥന് അന്തർമുഖ ത്രിപുടി

1. ജ്ഞാതൃ - നിരാകാരം
2. ജ്ഞാനം - നിർവ്വിഷയം (ആകെ 3)
3. ജ്ഞേയം - നിർമ്മലം

II A ബ്രഹ്മത്തിന് ബഹിർമുഖ ത്രിപുടി

1. ജ്ഞാതൃ - ഇച്ഛാശക്തി
2. ജ്ഞാനം - ജ്ഞാനശക്തി (ആകെ 3)
3. ജ്ഞേയം - ക്രിയാശക്തി

II B ബ്രഹ്മത്തിന് അന്തർമുഖ ത്രിപുടി

1. ജ്ഞാതൃ - സത്തു
2. ജ്ഞാനം - ചിത്തു (ആകെ 3)
3. ജ്ഞേയം - ആനന്ദം

III A സർവ്വസാക്ഷിക്കു ബഹിർമുഖ ത്രിപുടി

1. ജ്ഞാതൃ - സത്തു
2. ജ്ഞാനം - ചിത്തു (ആകെ 3)
3. ജ്ഞേയം - ആനന്ദം

III B സർവ്വസാക്ഷിക്കു അന്തർമുഖ ത്രിപുടി

1. ജ്ഞാതൃ - ശുദ്ധം
2. ജ്ഞാനം - ശൂന്യം (ആകെ 3)
3. ജ്ഞേയം - സ്വഭാവം

IV A **അതീതത്തിനു ബഹിർ മുഖ ത്രിപുടി**

1. ജ്ഞാതൃ - ശുദ്ധം
2. ജ്ഞാനം - ശൂന്യം (ആകെ 3)
3. ജ്ഞേയം - സ്വഭാവം

IV B **അതീതത്തിനു അന്തർ മുഖ ത്രിപുടി**

1. ജ്ഞാതൃ - യഥാർത്ഥം
2. ജ്ഞാനം - രഹസ്യം (ആകെ 3)
3. ജ്ഞേയം - അറുതി

V A **മൌനത്തിനു ബഹിർമുഖ ത്രിപുടി**

1. ജ്ഞാതൃ - യഥാർത്ഥം
2. ജ്ഞാനം - രഹസ്യം (ആകെ 3)
3. ജ്ഞേയം - അറുതി

V B **മൌനത്തിനു അന്തർമുഖ ത്രിപുടി**

1. ജ്ഞാതൃ - നിഷ്ഠയില്ലാതിരിക്കുക
2. ജ്ഞാനം - പൊരുളില്ലാതിരിക്കുക (ആകെ 3)
3. ജ്ഞേയം - നിലയില്ലാതിരിക്കുക

**സാക്ഷിചൈതന്യം അഞ്ചും ഏത് ശക്തിയെക്കൊണ്ട് ഇരുവക ത്രിപുടികളെയും അറിയുന്നു എന്നുള്ളതിന്.**

1. കൂടസ്ഥൻ

ശുദ്ധ അവസ്ഥയാൽ ബഹിർമുഖ ത്രിപുടിയേയും ശുദ്ധജ്ഞാനത്താൽ അന്തർമുഖ തൃപുടിയേയും

2. ബ്രഹ്മം

പ്രകൃതിയാൽ ബഹിർമുഖ ത്രിപടിയേയും വികൃതിയാൽ അന്തർമുഖ ത്രിപുടിയേയും

3. സർവ്വസാക്ഷി

ചിത്കലയാൽ ബഹിർമുഖത്രിപുടിയേയും ചിൻമയത്താൽ അന്തർമുഖ ത്രിപുടിയേയും

4. അതീതം

ഉന്മുഖശക്തിയാൽ ബഹിർമുഖത്രിപുടിയേയും അന്തർമുഖ ശക്തിയാൽ അന്തർമുഖത്രിപുടിയേയും

5. മൌനം

അതിവിലക്ഷണയാൽ ബഹിർമുഖത്രിപുടിയേയും ലയശക്തിയാൽ അന്തർമുഖത്രിപുടിയേയും അറിഞ്ഞതെന്നറിയുക

## സമാധിസാധനാസമ്പ്രദായഭേദം എങ്ങിനെ

1 സമാധിലക്ഷണം ഏത്?- വസ്തുതാനായിരിക്കുന്നത്

2 സാധനം ഏത്? ചിത്ത നിരോധനം

3 സാധിക്കുന്ന പേർ ആര്? - ശുദ്ധജ്ഞാനികൾ

4 വിരോധം ഏന്ത്? - ഭൂതപ്രതിബന്ധവാസനകൾ

5 അവധി ഏത്?- വിചാരിക്കാതിരിക്കുമ്പോൾ വിഷയ വാസനവരുന്നതുപോലെ സമാധി വാസനയും സഹജമായി വരുന്നതുവരെ ഉള്ളകാലം.

6 ഗുരു ആര്? - ശ്രീ ദക്ഷിണാമൂർത്തി

7 അടഞ്ഞ പേർ ആര്? - നന്ദികേശ്വരൻ

8 ഋഷി ആര്? - പരാശരൻ, വ്യാസൻ

9 ക്രിയ ഏത്? - വിടുന്നതിൽ നിവർത്തിയും നിലയിൽ പ്രവർത്തിയും

10 ഭേദം ഏത്? - മുൻപറഞ്ഞ 25 പടി ഒഴുങ്കും ഭേദമാകുന്നു.

11 ശ്രുതി ഏത്? - കൈവല്യം മുതലായ വേദാഗമങ്ങൾ

12 യുക്തി ഏത്? - ഇരുളിൽ കിടക്കുന്ന മയിൽ കുഞ്ഞിനെ കാണാൻ പോയവന് അതിന്റെ പഞ്ചവർണ്ണം അറിഞ്ഞു വർണ്ണിക്കാൻ സാധിക്കാത്തത് പോലെ സ്വരൂപത്തിൽ താണു തിരിച്ചുവരാതിരി ക്കുന്നതാകുന്നു.

13 അനുഭവം ഏത്? - മഹാരാജാവിനെപ്പോലെ ഗംഭീരമായിരിക്കുന്നത്.

14 പ്രപഞ്ച കൃത്യത്തിൽ കരണവൃത്തി എങ്ങിനെ? - കൂത്താടി തന്റെ കുളി നടത്തുന്നതുപോലെ വ്യവഹാരം തടസ്സമില്ലാതെ ചെയ്യും.

15 വിഷയവാസന എങ്ങിനെ? - സാർവ്വ ശ്രേഷ്ഠനായ രാജാവിനെ പ്പോലെ ഭുജിക്കും

16 കർമ്മാനുഷ്ഠാന പൂജ എങ്ങിനെ? - സമാധിവിടുന്നസമയവും ആ അനുഭവത്തോടു കൂടി വിധിനിഷേധം കൂടാതെ നടക്കും

17 ആസനം ഏത്? - വ്യാഘ്രചർമ്മം മുതലായവ

18 പ്രപഞ്ച ശബ്ദം എങ്ങിനെ ഇരിക്കും? - അധിക നിദ്ര ചെയ്യുന്ന ശിശുവിനെ മാതാവ് എഴുപ്പിച്ച് ഉറക്കത്തിൽ അന്നം ഊട്ടുമ്പോഴുള്ള ശബ്ദം പോലിരിക്കും

19 ഉപദേശ വേള ഏത്? - അർദ്ധയാമം

20 സ്ഥലം ഏത്? - വനം, മല, ഗുഹ മുതലായവയാകുന്നു.

21 സംഘം ആര്? - ഉപാധിയുള്ളവർ

22 സമാധി ചെയ്യും സമയം ഏത്? - സദാകാലവും

23 ഫലം ഏത്? - ശരീരമിരിക്കുമ്പോഴെ സ്വരൂപ സാക്ഷാത്കാരം താനാകുന്നത്.

24 നിർണ്ണയം എങ്ങിനെ? - അസംഭാവന അറ്റിരിക്കുന്നത്.

ഇങ്ങിനെ സാധനാ സമ്പ്രദായം പറഞ്ഞിരിക്കുന്നു.

**ശക്തിഭേദവും ചൈതന്യ ഭേദവും**

**എങ്ങിനെയെന്നുള്ളവിവരം താഴെപറയുന്നു**

**മൌനാതീതം താനായിരുന്ന ചൈതന്യം**

1 മൌനശക്തിയുടൻ കൂടി മൌനം എന്നും

2 ജ്ഞാനശക്തിയുടൻ കൂടി ഒടുക്കം എന്നും

3 നിശ്ചയശക്തിയുടൻ കൂടി അറുതി എന്നും

4 അതിശയശക്തിയുടുൻ കൂടി രഹസ്യം എന്നും

5 യഥാർത്ഥശക്തിയുടൻ കൂടി യഥാർത്ഥം എന്നും

6 അതീതശക്തിയുടൻ കൂടി അതീതം എന്നും

7 അചഞ്ചലശക്തിയുടൻ കൂടി ഒഴിവ് എന്നും

8 അനിശ്ചയശക്തിയുടൻ കൂടി സ്വഭാവം എന്നും

9 അചിന്തിതശക്തിയുടൻ കൂടി ശൂന്യം എന്നും

10 ലയ ശക്തിയുടൻ കൂടി ശുദ്ധം എന്നും

11 ചിത് ശക്തിയുടൻ കൂടി സർവ്വസാക്ഷി എന്നും

12 പരാശക്തിയുടൻ കൂടി പരബ്രഹ്മാനന്ദം എന്നും

13 ചിദ്രൂപശക്തിയുടൻ കൂടി തേജോമയൻ എന്നും

14 സദ്രൂപശക്തിയുടൻ കൂടി ബ്രഹ്മം എന്നും

15 ശുദ്ധമായാശക്തിയുടൻ കൂടി ഈശ്വരൻ എന്നും

16 തമോ മായാശക്തിയുടൻ കൂടി അന്തര്യാമി എന്നും

17 ഹിരണ്യഗർഭ ശക്തിയുടൻ കൂടി സൂത്രാത്മാ എന്നും

18 വിരാട്രൂപശക്തിയുടൻ കൂടി വൈശ്വാനരൻ എന്നും

19 ശുദ്ധഅവിദ്യാശക്തിയുടൻകൂടി കൂടസ്ഥൻ എന്നും

20 രജോ അവിദ്യാശക്തിയുടൻ കൂടി ജീവൻ എന്നും

21 തമോ അവിദ്യാശക്തിയുടൻ കൂടി പ്രാജ്ഞൻ എന്നും

22 വികൃത അവിദ്യാശക്തിയുടൻ കൂടി തൈജസൻ എന്നും

23 തമോ അവിദ്യാശക്തിയുടൻ കൂടി വിശ്വൻ എന്നും

ഒരു കല്പനയും ഇല്ലാത്ത വസ്തുവിന് കല്പനാനാമം വന്നതെന്നറിയുക.

## സമാധിസാധന ചെയ്യുന്നകാലത്തിൽ ഇടയിൽ ശരീരം വീണു പോയാൽ ഉണ്ടാകുന്ന ഫലം

1 സ്ഥൂലശരീരദർശനത്തിൽ ശരീരം വീണുപോയാൽ-സ്ഥൂല പൃഥിവിലോകം
2 സൂക്ഷ്മശരീരദർശനത്തിൽ ശരീരം വീണുപോയാൽ - സ്ഥൂല അപ്പുലോകം
3 കാരണ ശരീരദർശനത്തിൽ പോയാൽ - സ്ഥൂല അഗ്നിലോകം
4 ജീവദർശനത്തിൽ പോയാൽ - സ്ഥൂല വായുലോകം
5 കൂടസ്ഥദർശനത്തിൽ പോയാൽ - സ്ഥൂല ആകാശലോകം
6 വിരാട്ദർശനത്തിൽ പോയാൽ - സ്ഥൂല സൂക്ഷ്മപ്രഥിവിലോകം
7 ഹിരണ്യഗർഭദർശനത്തിൽ പോയാൽ - സൂക്ഷ്മ അപ്പുലോകം
8 മായാദർശനത്തിൽ പോയാൽ - സൂക്ഷ്മ അഗ്നിലോകം
9 ഈശ്വരദർശനത്തിൽ പോയാൽ - സൂക്ഷ്മ വായുലോകം
10 ബ്രഹ്മദർശനത്തിൽ പോയാൽ - സൂക്ഷ്മ ആകാശലോകം
11 സത്ത്ദർശനത്തിൽ പോയാൽ - കാരണ പ്രഥിവിലോകം
12 ചിത്തുദർശനത്തിൽ പോയാൽ - കാരണ അപ്പുലോകം
13 ആനന്ദദർശനത്തിൽ പോയാൽ - കാരണ അഗ്നിലോകം
14 പരബ്രഹ്മദർശനത്തിൽ പോയാൽ - കാരണ വായുലോകം
15 സർവ്വസാക്ഷിദർശനത്തിൽ പോയാൽ - കാരണ ആകാശലോകം
16 ശുദ്ധദർശനത്തിൽ ശരീരം വീണാൽ - കാരണാതീത പ്രഥിവിലോകം
17 ശൂന്യദർശനത്തിൽ ശരീരം വീണാൽ - കാരണാതീത അപ്പുലോകം
18 സ്വഭാവ ദർശനത്തിൽ ശരീരം വീണാൽ - കാരണാതീത അഗ്നിലോകം
19 ഒഴിവ് ദർശനത്തിൽ ശരീരം വീണാൽ - കാരണാതീത വായുലോകം
20 അതീത ദർശനത്തിൽ ശരീരം വീണാൽ - കാരാണതീത ആകാശലോകം
21 യഥാർത്ഥ ദർശനത്തിൽ ശരീരം വീണാൽ - ശുദ്ധ പ്രഥിവിലോകം
22 രഹസ്യ ദർശനത്തിൽ ശരീരം വീണാൽ - ശുദ്ധ അപ്പുലോകം
23 അറുതി ദർശനത്തിൽ ശരീരം വീണാൽ - ശുദ്ധ അഗ്നിലോകം
24 ഒടുക്ക ദർശനത്തിൽ ശരീരം വീണാൽ - ശുദ്ധ വായുലോകം
25 മൌന ദർശനത്തിൽ ശരീരം വീണാൽ - ശുദ്ധ ആകാശലോകം പ്രാപിക്കും

ഒരു ഉപാധിയും കൂടാതെ താനായ് വിളങ്ങുന്ന സ്ഥിതിയിൽ ശരീരം വീണാൽ ലോകാതീതമായ് തന്മയമായി പ്രകാശിക്കും. ഇതുതന്നെ തീർന്ന നില എന്നറിയുക

## (സമാധിഭേദം)

സമാധിഭേദം എങ്ങിനെ?

ഉത്തരം

1 സ്ഥൂല ഭൂതലോക പ്രാപ്തിക്കുശുദ്ധ മായാതനുവും
2 സൂക്ഷ്മ ഭൂതലോക പ്രാപ്തിക്കു ജ്ഞാനതനുവും

3 കാരണ ഭൂതലോകപ്രാപ്തിക്ക് ചിൽശക്തിതനുവും
4 ശുദ്ധഭൂലോകപ്രാപ്തിക്ക് ലക്ഷണ ശൂന്യതനുവും
5 അതാതുതനുവിനു അഞ്ചുഭൂതവും
6 ഒന്നിനൊന്നു ഉന്നതവും ഭോഗതാരതമ്യവും അതിശയവും ഉണ്ട്.

## സമാധി എങ്ങിനെ സിദ്ധിക്കുമെന്നു പറയുന്നു

ഇരുപത്തഞ്ചുസമാധിപറഞ്ഞതിൽ പതിനാറു സമാധി സാധനാബലത്തിനാൽ സിദ്ധിക്കും

ബാക്കി ഒൻപതുസമാധി-ദേവതാനുഗ്രഹത്തിനാലും സത്കർമ്മസാധനയിനാലും സിദ്ധിക്കണം.

അതെങ്ങിനെയെന്നു വിവരിക്കുന്നു.

1 ദേവഉപാസനയാൽ - ചിത്തനിരോധനവും

2 സദ്ഗുരുവിന് അനുകൂല വൃത്തിയായ് നടന്നു അദ്ദേഹത്തിന്റെ പരിപൂർണ്ണ കടാക്ഷം സിദ്ധിച്ചാൽ - അജ്ഞാനാന്ധകാര നിവർത്തിയും

3 ശിവഭക്തിമേലിട്ടാൽ - വിശ്വലയവും

4 സാക്ഷാത്കാരം ഉണ്ടായ മഹാൻമാർക്ക് അനുകൂല വൃത്തിയായി നടന്നു അവരെ സന്തോഷപ്പെടുത്തിയാൽ - ആനന്ദാനുഭവവും

5 സർവ്വജീവദയവിനാൽ - ആനന്ദപരവശവും

6 സർവ്വഉപരതികൊണ്ട് - ശൂന്യദർശനവും

7 ഒഴിവു വൈരാഗ്യത്തിനാൽ - വാസനാക്ഷയവും

8 ശ്രവണാദിത്രയ ഫലത്തിനാൽ - അതിശയം ജനിച്ച രഹസ്യവും വരും

9 മൌനം ജന്മാന്തരകൃതകൃത്യപ്രാപ്തിയോടു കൂടിയ സാംഗുചിതനുമാത്രമെ വരുകയുള്ളുവെന്നറിയുക.

## 4) നാലാമതു അധികാരിയായ സംഭവനുപദേശിക്കുന്ന മുറപറയുന്നു

ശുദ്ധശൈവസിദ്ധാന്തമായ മൌനസമാധി മുറയാകുന്നു സംഭവന് ഉപദേശിക്കേണ്ടത്. ഈ സമാധിക്കു ആറുമറപ്പുണ്ട് അതായത്

1 മായ 2 കർമ്മം 3 ആണവ ഇരുൾ
4 വിപരീത ഭാവന 5 അസംഭാവന 6 ചിത്തചഞ്ചലത

ഇങ്ങിനെയാകുന്നു. ഈ ആറുവകക്കും വിരോധം ആറുപ്രകാരമുണ്ട്.

## ശ്രീ ദക്ഷിണാമൂർത്തി

ഈ ആറും അംഗമായിക്കൊണ്ട് മൌനമായിരിക്കാം. നിങ്ങളും ഈ ആറുവിധമറപ്പും കൂടാതെ സമാധിയിരിക്കുവിൻ എന്നു ശ്രീദക്ഷിണാമൂർത്തി സനകാദികൾക്ക് അരുളിച്ചെയ്തു.

## ആറുവിധമറപ്പും കൂടാതെ സമാധിയിരിക്കുന്നവിധം

1. മുയലിനെ ചവുട്ടിയിരിക്കുന്നത്

ഞാൻ മഹാമായയാകിയ മുയലിനെ മേലോട്ടുവിടാതെ ചവുട്ടിയിരിക്കുന്നു. നിങ്ങളും മഹാമായ മേലിടാത്തവണ്ണം ദേഹാദിപ്രപഞ്ച വിലക്ഷണമായിരിക്കുക.

നോട്ട് : മുയലാഗ്രബുദ്ധി - മന്ദബുദ്ധി. മുയൽ ചന്ദ്രനിലെകളങ്കം ചന്ദ്രൻ മനസ്സിനെ കുറിക്കുന്നു, അതിലെകളങ്കം

2. വീരാസനത്തിൽ ഇരിക്കുന്നത്

നാം സർവ്വകർമ്മവും വിട്ടു വീരാസനമായിരിക്കുന്നു. നിങ്ങളും സകലകർമ്മങ്ങളേയും ഒഴിച്ചു ഒരു ആസനത്തിലിരിക്കുവിൻ.

3. ജ്ഞാനാഗ്നിയെ ഒരു കയ്യിൽ ധരിച്ചിരിക്കുന്നത്

നാം ജ്ഞാനപ്രകാശം കൊണ്ടു അന്ധകാരമലം പോകും വണ്ണം ജ്ഞാനാഗ്നിയെ ഒരു കയ്യിൽ ധരിച്ചിരിക്കുന്നു.

നിങ്ങളും ജ്ഞാന പ്രകാശത്തിനാൽ അന്ധകാരമലത്തെ പോക്കികൊള്ളുക.

4. 25 മണി ജപതാവടം കൊണ്ടിരിക്കുന്നത് (25 മണികളുള്ള ജപമാല)

നാം ഇരുപത്തഞ്ചുപടി ഒഴുങ്കും നേതിചെയ്തു വിപരീതഭാവന നീങ്ങും വണ്ണം ഒരുകയ്യിൽ ഇരുപത്തഞ്ചു മണി ജപതാവടം കൊണ്ടിരിക്കുന്നു.

നിങ്ങളും അങ്ങിനെ ജപതാവടം കൊണ്ട് ഇരുപത്തഞ്ചുപടിയൊഴുങ്കും തള്ളിവിപരീത ഭാവന നീങ്ങി ഇരിക്കുവിൻ.

5. ജ്ഞാനമുദ്ര ധരിച്ചിരിക്കുന്നത്

മോക്ഷാർത്ഥമാകിയ അനുഭവദർശനമായത്: ജ്ഞാതൃവായ ആത്മാ ജ്ഞാനമായ അരുൾപ്രകാശം കൊണ്ട് ജ്ഞേയമായ ശിവത്തെ അറിയുന്നതോ അല്ലാത്തപക്ഷം ആത്മശിവ സമാനത്വമായി രണ്ടായിരിക്കുന്നതോ അല്ലാത്തപക്ഷം എങ്ങും സച്ചിദാനന്ദബ്രഹ്മമയമായി ഒന്നായി ഇരിക്കുന്നതോ എന്നുണ്ടാകുന്ന അസംഭാവനയൊഴിയും വണ്ണം ജ്ഞാതൃജ്ഞാനജ്ഞേയമായത്രിപുടിയെ വിട്ടിരിക്കണമെന്നു മൂന്നു വിരലുകളെ നീട്ടി "രണ്ടല്ല ഒന്നായിരിക്കുന്ന ചിത്തുമാത്രമേ നില" എന്നു തോന്നത്തക്കവണ്ണം ഇരുവിരലിനേയും ഏകമായി ജ്ഞാനമുദ്രയായി ഒരുകയ്യിൽ പിടിച്ചു അസംഭാവനയെപോക്കിയിരിക്കുന്നു. നിങ്ങളും ചിന്മാത്രഅനുഭവമേ ദൃഢനിലയായിരുന്നു അസംഭാവനയെ പോക്കിയിരിക്കുവിൻ.

6. ശിവജ്ഞാന ബോധത്തെ ഒരുകയ്യിൽ കൊണ്ടിരിക്കുന്നത്

ചിത്തചഞ്ചലം ഒഴിയും വിധം വേദാഗമ സമ്മതമായ തിരുമുറയെ (ജ്ഞാനപുസ്തകം) ഒരു കയ്യിൽ ധരിച്ചിരിക്കുന്നു.

നിങ്ങളും വേദാഗമശാസ്ത്രവിചാരണചെയ്തു ചിത്ത ചഞ്ചലം ഒഴിഞ്ഞിരിക്കുവിൻ.

7. മൌനാതീതമായിരിക്കുന്നത്

നാം, അലയറ്റ സമുദ്രംപോലയും നിലവറ ദീപം പോലയും മൌനാതീതമായിരിക്കുന്നതുപോലെ നിങ്ങളും ഇപ്രകാരമിരുന്നു മുക്തന്മാരാവുക എന്നു പറഞ്ഞു ഇനിയും ഒരു പ്രകാരം സംഭവനു ഉപദേശിക്കുംമുറയുണ്ടെന്നു ശ്രീ ദക്ഷിണാമൂർത്തി അരുളിച്ചെയ്തു.

അതു താഴെ വിവരിക്കുന്നു.

1. പ്രണവാതീതമായ മൌനത്തിൽ പ്രണവവും
2. അതിൽ പഞ്ചശക്തിയും
3. അതിൽ ഗുണത്രയമായ പഞ്ചാദശഭേദവും ഉണ്ടായി.

അതായത്

1. പ്രണവാതീതത്തിൽ പ്രണവമുണ്ടായി.
2. അതിൽ

1. വൃത്തിശക്തി 2. പരാശക്തി 3. ചിൽ ശക്തി 4. ചിത് കളശക്തി 5. ചിന്മയശക്തി എന്ന് പഞ്ചശക്തികളുണ്ടായി.

അവ ഗുണത്രയങ്ങളാൽ ഓരോന്നും മൂന്നു ഭേദങ്ങളായി.

1. വൃത്തിശക്തിയിൽ മൂന്നു ഗുണം ഉണ്ടായി.
   1. താമസം, 2. രാജസം, 3. സാത്വീകം എന്നും
2. പരാശക്തിയിൽ മുഗ്ഗുണം
   1. ഇച്ഛ, 2. ജ്ഞാനം, 3. ക്രിയ എന്നും
3. ചിത്ശക്തിയിൽ മുഗ്ഗുണം
   1. സത്ത്, 2. ചിത്ത്, 3. ആനന്ദം എന്നും
4. ചിത്കളശക്തിയിൽ മുഗ്ഗുണം
   1. ശുദ്ധം, 2. ശൂന്യം, 3. സ്വഭാവം എന്നും
5. ചിന്മയശക്തിയിൽ മുഗ്ഗുണം
   1. യഥാർത്ഥം, 2. രഹസ്യം, 3. അറുതി എന്നും

ആകെ പതിനഞ്ചു ഭേദങ്ങളായി. ആകയാൽ പ്രണവാതീതവസ്തുവേ മൌനം.

## ചിന്മുദ്ര

അങ്ങിനെഗുണത്രയമായ പഞ്ചാദശഭേദവും പഞ്ചശക്തിപ്രണവവും ആകിയ മൂന്നു വിഭാഗവും മൂന്നുവിരൽ ശേഷം ഇരുവിരലും ഏകമായി പ്രണവാതീതമായ മൌനം എന്നു ചിന്മുദ്രയായി കൊണ്ട് നിങ്ങളും ഇപ്രകാരമായി ഇരിക്കുവിൻ എന്നു ശ്രീദക്ഷിണാമൂർത്തി മൌനമായിരുന്നു.

അപ്പോൾ സനകാദികൾ നാലു പേരും എണീറ്റു മഹാഭയഭക്തിവിനയത്തോടു കൂടി ശ്രീ ദക്ഷിണാമൂർത്തിയുടെ രണ്ടു തിരുവടികളേയും പൂജിച്ച് പ്രദക്ഷിണ നമസ്ക്കാരം മുതലായ ഷോഡശോപചാരങ്ങൾ ചെയ്ത്, അജ്ഞലീഹസ്തരായി നിന്ന് സ്തോത്രം ചെയ്തു. ആസനകാദികൾ നാലു പേരേയും വടമുഖമായി ഇരിക്കാൻ പറഞ്ഞിട്ട് നാം സമാധിയിരുന്നു കാണിക്കാം, നിങ്ങളും അതുപോലെയിരുന്നു ഭാവിച്ചു നോക്കുക. അപ്പോൾ നിങ്ങളുടെ പരിപക്വതക്കുതക്കവണ്ണം സമാധി സിദ്ധിക്കും. അങ്ങിനെ സിദ്ധിക്കാതിരുന്നാൽ അന്തർമുഖത്തെ വിട്ട് ബഹിർമുഖമായി എന്റെ തിരുമുഖത്തെ ശുദ്ധമായി ഭാവിച്ചിരിക്കുക അപ്പോൾ അനുഭവമറപ്പു നീങ്ങും.

1 നാം എപ്പോഴുമിരിക്കുന്നത് വീരാസനം

2 മിതിച്ചിരിക്കുന്ന മുയൽ പ്രണവസ്വരൂപമായ മൂല മായ

3 ആണവമലത്തെ അധോമുഖമാക്കി, വലതു പാദത്താൽ അമർത്തി ചിത്തശുദ്ധിക്കുകാരണമാക്കിയിരിക്കുന്നു.

1 ഒരു കയ്യിൽ ജപതാവടവും

2 ശ്രവണബോധനാ സാധകത്തിന് കാരണമായി ഒരു കയ്യിൽ പുസ്തകവും

3 ഒരു കയ്യിൽ മൌനമായ ജ്ഞാനമുദ്രയും

4 ആ മൌനജ്ഞാന മുദ്രയെചുട്ടു നാശമാക്കുന്ന പൊരുളായ അഗ്നി ഒരു കയ്യിലും

5 ഈ അഗ്നിയും തനിക്കു വിരോധിയോടുകൂടി നാശമാകുമ്പോൾ മൌനാതീതമേ അവസാന വസ്തു "അതു നീ ആയി" എന്ന മഹാവാക്യ നിർണ്ണയപ്പടിവാക്കിനടങ്ങാത്ത സുഖാനുഭവമല്ലാത്തതായിരിക്കുന്നു. നിങ്ങളും ഇങ്ങിനെ ഇരിക്കുക എന്നു തിരുവായ് മലർന്നരുളി മൌനമായിരുന്നു. സനകാദികളും അന്തർമുഖപ്പെട്ട് അങ്ങിനെ ഭാവിച്ചിരുന്നു. എന്നിട്ട് ആ നില അവർക്കു കിട്ടാത്തതുകൊണ്ട് അവർ ബഹിർ മുഖമായി ശ്രീസദ്ഗുരുവിന്റെ തിരുമുഖ മണ്ഡലത്തെ മൂന്നരകോടിയുഗപര്യന്തം നോക്കിയിരുന്നതിനുശേഷം ആതിരുമുഖമണ്ഡല പ്രകാശത്തിനാൽ അവർക്കു സകല ആവരണങ്ങളും നീങ്ങി മൌനാതീത സുഖസമാധിസിദ്ധിച്ചു.

അതിനു ശേഷം ശ്രീ സദ്ഗുരുസ്വാമികൾ ഉണർന്നപ്പോൾ അവരും ഉണർന്നു അനുഭവാനന്ദ വിലാസത്തിനാൽ അടക്കാൻ വയ്യാത്ത സന്തോഷത്തോടു കൂടി എണീറ്റു പാദപൂജമുതലായ പ്രദക്ഷിണ നമസ്കാരാദികൾ ചെയ്തു ഉടൽ, ആവി, പൊരുൾ ഈ മൂന്നും ദത്തം ചെയ്തു അടിയിൽ വർണ്ണിക്കും പ്രകാരം സ്തോത്രം ചെയ്തു.

"ജയ ജയ പോറ്റി ദേശികാ പോറ്റി
അറിയാനിലയെ അരുളിനപോറ്റി
മൊഴിയാ മൊഴിയെ മൊഴിന്തനപോറ്റി
കേളാകേൾവിയും കേട്ടനം പോറ്റി

അറിയാ തറിന്തനം അയ്യാ പോറ്റി
വേദാഗമമുടിവിളമ്പായ് പോറ്റി
തേവർക്കറിയതേവേ പോറ്റി
അറിവുക്കറിപൊരുളല്ലായ് പോറ്റി
അനുഭവപ്പൊരുളേയകറ്റിന പോറ്റി
അനുഭവിയാവകയറന്തന പോറ്റി
നീയുനാനുമിരണ്ടറ്റതുവും
അതുവുമിതുവും അതുവിതു അറ്റതും
ഒളിയുമിരുളും ഒളിയിരുളറ്റതും
നാതനാനാന്തനവിൻ്റതുമറ്റതും
ഒൻ്റു മിരണ്ടും ഒൻ്റിരണ്ടറ്റതും
ഉള്ളും പുറമ്പും മുൾപ്പുറമ്പറ്റതും
ഉരുവും അരുവും ഉരുവരു അറ്റതും
അല്ലവെൻ്റരുളിയ അത്താപോറ്റി"

ഇങ്ങിനെ സ്തോത്രം ചെയ്ത സനകാദി മഹാ ഋഷികളെ ശ്രീ ദക്ഷിണാമൂർത്തി കൃപയായി നോക്കി ശിരസ്സിൽ തൻ്റെ ദിവ്യ ഹസ്തത്തെവച്ച് "സുഖീഭവാ"എന്നു ആശീർവാദം ചെയ്ത്. ഇതു തന്നെ സംഭവന് ഉപദേശിക്കുന്നമുറ എന്നു തിരുവായ്മലർന്നരുളിചെയ്തു.

**5. അഞ്ചാമത്തെ അധികാരിയായ മന്ദന് ഉപദേശിക്കുന്ന മുറപറയുന്നു.**

മന്ദന് ഇതിഹാസപുരാണസിദ്ധാന്തമായ വിഷയലയ സമാധിയെ അനുഗ്രഹിക്കുന്നമുറയെ ഹേസനകാദികളേ എങ്ങിനെയെന്നു കേൾക്കുക! വിഷയത്തെ വിട്ടാൽ ഇതിനെ നോക്കുന്ന ഇന്ദ്രിയങ്ങളും ഓർമ്മിക്കുന്ന കരണങ്ങളും അറിയും ജീവനും ഇല്ല എന്നാകുന്നു.

അതായത് ഇവകൾ ഇല്ലയോ? എന്നാൽ ത്രിപുടികളെയറിയും സാക്ഷി ജ്ഞാനവുമില്ല.

ചോദ്യം: സാക്ഷിജ്ഞാനമില്ലയോ?

ഉ : ഈ ജ്ഞാനം കൊണ്ടറിയുന്ന വിരാട് ഹിരണ്യഗർഭം മായ ആകിയ ശരീരത്രയവുമില്ല.

ചോദ്യം: മായയില്ലയോ?

ഉ : ഇതിൽ പ്രതിബിംബിക്കുന്ന ഈശ്വരനുമില്ല

ചോദ്യം: ഈശ്വരനില്ലയോ?

ഉ : ഇവയെ അറിയും പ്രജ്ഞാനമില്ല

ചോദ്യം: ഈ ജ്ഞാനമില്ലയോ?

ഉ : ഇതെയറിയും സത്തുചിത്താനന്ദമില്ല

ചോദ്യം: ആനന്ദമില്ലയോ?

ഉ : ആനന്ദ പരവശപരബ്രഹ്മവുമില്ല.

ചോദ്യം: ഇവകൾ ഇല്ലയോ?

ഉ : ഇവറ്റെ അറിയും സർവ്വസാക്ഷി ജ്ഞാനമില്ല.

ചോദ്യം: ഇവറ്റെ അറിയും സർവ്വസാക്ഷി ജ്ഞാനമില്ലയോ?

ഉ : ഇതിനെ അറിയും ശുദ്ധശൂന്യ സ്വഭാവമില്ല

ചോദ്യം: സ്വഭാവമില്ലയോ?

ഉ : ഒഴിവുമില്ല

ചോദ്യം: ഒഴിവു ഇല്ലയോ?

ഉ : ഇതിനെ അറിയും അതീതജ്ഞാനമില്ല

ചോദ്യം: അതീത ജ്ഞാനമില്ലയോ?

ഉ : ഇതിനെ അറിയുന്ന യഥാർത്ഥം, രഹസ്യം, അറുതി ഇവ ഇല്ല

ചോദ്യം: അറുതി ഇല്ലയോ?

ഉ : ഒടുക്കമില്ല

ചോദ്യം: ഒടുക്കമില്ലയോ?

ഉ : മൌനമില്ല

ചോദ്യം: മൌനമില്ലയോ?

ഉ : മൌനം മുതൽ സ്ഥൂല പര്യന്തമാകിയ ഇരുപത്തഞ്ചും കൂടാതെ മൌനമായിരിക്കും. ഇപ്രകാരം ലഘുവായി മന്ദനു ഉപദേശിക്കണമെന്നറിയുക. മുൻപറഞ്ഞ അഞ്ചു അധികാരികൾക്കും അഞ്ചുവിധസമാധിയും പറഞ്ഞു.

## അഞ്ചുവിധ സമാധികൾക്കും ഫലം

1. ഇത് ഒരുത്തന് ഉപദേശിക്കുമ്പോൾ ഒരുവൻ കേട്ടുകൊണ്ടിരുന്നാൽ അവൻ അളവറ്റ ശരീരങ്ങളിൽ ജനിക്കുമ്പോൾ ചെയ്ത പാപങ്ങൾ നീങ്ങി വിരാട്ടിന് അധിപതിയായ ബ്രഹ്മാവാകും.

2. ഈ സമാധിനമക്കുവേണം എന്നവൻ. ഇന്ദ്രിയങ്ങളാൽ ചെയ്ത അതിപാതകമെല്ലാം നീങ്ങി ഹിരണ്യഗർഭത്തിന് അധിപതിയായ വിഷ്ണുവാകും.

3. ആചാര്യനിടമായി ചെവികൊണ്ടു കേട്ടവൻ അന്ത:കരണത്തിനാലുണ്ടായ അതിപാതകങ്ങൾ നീങ്ങി അവ്യാകൃതത്തിന് അധിപതിയായ രുദ്രമൂർത്തിയാകും.

4. ഇതുസാധിക്കണമെന്ന് പ്രയത്നം ചെയ്തവൻ അനാദി അവിദ്യാ അജ്ഞാനം നീങ്ങി അവ്യക്തത്തിന് അധിപതിയായ മഹേശ്വരനാകും.

5. ഇത് രാപ്പകൽ അനുഷ്ഠിച്ചവൻ, ചിന്മയശക്തി ഉപാധിനീങ്ങി ശുദ്ധത്തിന് അധിപതിയാകിയ സദാശിവനാകും.

ഈ സമാധി സാക്ഷാത്കാരമുണ്ടായവൻ സർവ്വ ഉപാധിയും നീങ്ങി താനേതാനായിരിക്കും എന്ന് ശ്രീ ദക്ഷിണാമൂർത്തി സനകാദികൾക്ക് അനുഗ്രഹം ചെയ്തു എന്ന് സൂതമഹാമുനി നൈമിശാരണ്യമുനികൾക്ക് പറഞ്ഞു എന്നാൽ ഈ ഉപദേശമുറകളെ അപക്വന്മാർക്ക് പറഞ്ഞാൽ ഇഹപരമറ്റു മുക്തിയില്ലാതെ പോകുമെന്നും അതിനാൽ മുൻ വിവരിച്ച പക്വമുള്ളവർക്കു മാത്രമേ പറഞ്ഞു കൊടുക്കാവൂ എന്നും അരുളിച്ചെയ്തു.

അതുകേട്ടു നൈമിശാരണ്യമുനികൾ മഹാഭാഗ്യം എന്നു പറഞ്ഞു എഴുനേറ്റു സൂതമഹാമുനിക്ക് പൂജ നമസ്കാരാദിവന്ദനങ്ങൾ വഴിപാടുകൾ ഇവ ചെയ്തു കുരുവാസം ചെയ്തു വസിച്ചുവന്നു.

ഈശാസ്ത്രവും ശാസ്ത്രാനുഭവവും കൃപാകടാക്ഷം ചെയ്ത അതിവർണ്ണാശ്രമ ജ്ഞാനാചാര്യരായ സൗഭാഗ്യഗുരുപാദാരവിന്ദമേ ഗതി.

## ഗുരുസ്തുതി (വെൺപാ)

നാനേ നീ നീയേ, നാനാനേ, നാൻനീയേ, നീ
യാനതെല്ലാം പൊയ്യെൻറ്കറ്റിയേ - മൗനമതു
മില്ലയെന്റാനേതെന്റാലെന്നാൽയാനെണ്ണുവനോ
നല്ല സൗപാക്യയനേ നാൻ

## കലിവിരുത്തം

നീളനേകം സമയനെറിയെലാ
മാളനേരിടും വൻ പിറവിത്തുയർ
മീള നേയത്തുൺമെയ്ക്കുമെയ് കാട്ടരു
ളാളനേ ! അറിവാനന്തരൂപനേ!

അതിനുശേഷം നൈമിശാരണ്യമുനികൾ സൂതമുനിയെ നോക്കി "സ്വാമി ഇതുവരെ അറിയും തിരുവടി ദീക്ഷ അനുഗ്രഹം ചെയ്തു. ഇതി അറുതിതിരുവടി ദീക്ഷ എങ്ങിനെ-എന്ന് അടിയങ്ങൾക്ക് അരുളിചെയ്യണമെന്നപേക്ഷിച്ചു."

## അതിന് സൂതമഹാമുനി തിരുവായ് മലർന്നുരുളിയ അറുതി തിരുവടി ദീക്ഷാ വിവരം ബോധിപ്പിക്കുന്നു

ഹേ മുനികളേ! ആചാര്യൻ നിത്യകർമ്മാനുഷ്ഠാനന്തരം നല്ല ശുഭദിനത്തിൽ അർദ്ധരാത്രിയിൽ രഹസ്യമായ ഒരു സ്ഥാനം മെഴുകി ശ്രീ ദക്ഷിണാമൂർത്തിയെ അർപ്പിച്ച് ആചാര്യൻ കിഴക്കുമുഖമായും ശിഷ്യനെ വടക്കുമുഖമായും ഇരുത്തി ആചാര്യൻ ഹൃദയത്തിൽ മൗനാതീതനായി ജ്ഞാനാഗ്നിയെ ഭാവിച്ച്

| | | |
|---|---|---|
| ഓം വീടാട്ട് | - | സ്വാഹാ |
| ഹിരണ്യ ഗർഭായ | - | സ്വാഹാ |
| മായയെ | - | സ്വാഹാ |

ഈശ്വരായ - സ്വാഹാ

ബ്രഹ്മായ - സ്വാഹാ എന്ന് അഹുതിചെയ്ത് ആചാമ്പലിനെ ജ്ഞാനാനന്ദ സമുദ്രത്തിൽ നനച്ച് ഒരു പിണ്ഡമാക്കി ആ പിണ്ഡമായ സ്ഥൂല ശരീരത്തെ സത്തായും സൂക്ഷ്മശരീരത്തെ ചിത്തായും കാരണശരീരത്തെ ആനന്ദമായും അഭിമാനിയെ പരബ്രഹ്മ മായും സാക്ഷിയെ സർവ്വ സാക്ഷിയായും ഭാവിച്ച് ജ്ഞാനാഗ്നിയെ ശിഷ്യ ഹൃദയത്തിൽ ആവാഹിച്ച് ഒരു മൊഴിവാക്യത്തെ ഉപദേശിച്ച് അതിനർത്ഥം പറഞ്ഞുകൊടുത്ത്. ആ ധ്യാനപ്രകാരം ശിഷ്യനെ അനുഷ്ഠാനം നട ത്താൻ കല്പിച്ചുകൊള്ളണം.

## അനുഷ്ഠാനം നടത്താൻ

1. ധ്യാനത്തെ ഗുരുവായി ധ്യാനിക്കണം

2. ജലത്തെ സച്ചിദാനന്ദമായി ഭാവിച്ച് മൂടി പ്രണവത്തിനാൽ ജപിച്ചു പ്രോക്ഷിച്ചുകൊണ്ട്

3. വിഭൂതിയെ ശുദ്ധ ശൂന്യമായി ഭാവിച്ചു ജലം വിട്ടു കുഴച്ചു പന്ത്രണ്ടു സ്ഥാനങ്ങളിലും ആ മന്ത്രം കൊണ്ട് ധരിച്ച് പ്രോക്ഷിച്ചുകൊണ്ട്

4. പ്രണവത്തിനാൽ ആചമനം, കരന്യാസം, അംഗന്യാസം ഇവചെയ്തു.

5. പ്രണവത്തോടുകൂടി ദക്ഷിണാമൂർത്തയെനമ: എന്നു മൂന്നു പ്രാവ ശ്യവും ശുദ്ധം, ശൂന്യം, സ്വഭാവം എന്നു മൂന്നു പ്രാവശ്യവും ആകെ ഒൻപതു പ്രാവശ്യം തർപ്പണം ചെയ്തു.

6. മുൻപോലെ പിന്നെയും ആചമനം, അംഗന്യാസം, കരന്യാസം, തർപ്പണം ഇവ ചെയ്തു

7. ആ ജലത്തിൽ പ്രണവത്തെ പതിനാറുതരം ജപിച്ചു പ്രോക്ഷിച്ചുകൊണ്ട്

8. മായാജ്ഞാനത്തെ നാസിയിൽ വാങ്ങി

9. പെരുവിരൽ വിട്ട് അവഗുണ്ഠനം ചെയ്തു

10. ഒൻപതു പ്രാവശ്യം തർപ്പണം ചെയ്തു

11. നൂറ്റെട്ടു മന്ത്രവും നിത്യജപവും ചെയ്തു

12. ശ്രീദക്ഷിണാമൂർത്തിക്കു ദണ്ഡ നമസ്കാരം സമർപ്പിച്ച്

13. ഗുരുവിനെ താനായി ധ്യാനിച്ച്

14. അദ്ദേഹത്തിന്റെ സന്നിധാനത്തിൽ ഉടൽ, പൊരുൾ, ആവി ആകിയ മൂന്നും ദത്തം ചെയ്ത്.

15. അദ്ദേഹത്തിൽ നിന്നു ആശീർവാദവും വിഭൂതി പ്രസാദവും കൈപ്പറ്റി.

16. അദ്ദേഹത്തെ രണ്ടാം പ്രാവശ്യവും നമസ്കരിച്ച്

17. കോവിലിൽ ദീപം ദർശിച്ച്

18. ദർഭശയനത്തിൽ ശയിക്കണം

ഇതുതന്നെ അറുതി തിരുവടി ദീക്ഷ എന്നു പറയുന്നത്.

## ഗുരുസ്തുതി (വിരുത്തം)

"അറിവിനുക്കറിവാന്തന്മൈ
അനുഗ്രഹിത്തായ് പോറ്റി
ചിറിയനേൻ ചിറുമൈ തീർത്തു
ച്ചെമ്പതം അരുൾവായ് പോറ്റി
പിറിവരും പൊരുളായെങ്കും
ഭേദമറ്റിരുന്തായ് പോറ്റി
അറിവരുമറിവാനന്ത
അരുൾ തിരുപ്പാദം പോറ്റി"

## ഒരു മൊഴിക്കർത്ഥം

"തത് ത്വം അസി" അതു നീ ആയി എന്നാകുന്നു.

1. അത് എന്നത് അവാന്തരവാക്യം
2. നീ എന്നത് മഹാവാക്യം
3. ആയി എന്നത് വൃത്തിവാക്യവുമാകുന്നു.

ഇതിനർത്ഥം : "ഇത്" അല്ലാത്തതിന് "അത് " എന്നുപേർ

സംശയം : അതെങ്ങിനെയാണ്

നിവർത്തി : ഇന്നതു ഞാനെന്നു ഭാവിക്കുന്നവനെ ആയതു നീ അല്ലെന്നു പറഞ്ഞാൽ അതിന്നന്യമായും സാക്ഷിയായുമിരിക്കുന്നതേതെന്നു ചോദിച്ചാൽ മൗനാതീതം വരെ പോകും. അതിനാൽ അതിന്റെ വിവരം താഴെ കുറിക്കുന്നു.

1. നീയാര് ദേഹമാണോ? ജഡമാകയാൽ അല്ല
2. നീ ഇന്ദ്രിയങ്ങളാണോ? ഗുണത്തിലുത്ഭവമാകയാൽ അല്ല
3 നീ കരണമാണോ? മേൽപ്രകാരമാകയാൽ അല്ല.
4. നീ പ്രാണനാണോ? തുരുത്തി പ്രയോജനമേ ഉള്ളതിനാൽ അല്ല
5. നീ അവിദ്യയാണോ? അജ്ഞാനമാകയാൽ അല്ല
6. നീ ജീവൻ ആണോ? അവിദ്യയിൽ ഉത്ഭവമാകയാൽ അല്ല
7. നീ കൂടസ്ഥൻ ആണോ? ബ്രഹ്മത്തിലുണ്ടായ ജീവ സാക്ഷിയാകയാൽ അല്ല
8. നീ വിരാട് ആണോ? സ്ഥൂലശരീരഭാവമുള്ളതിനാൽ അല്ല
9. നീ ഹിരണ്യഗർഭം ആണോ? സൂക്ഷ്മശരീര ഭാവമുള്ളതിനാൽ അല്ല
10. നീ മായയാണോ? കാരണശരീരഭാവമുള്ളതിനാൽ അല്ല
11. നീ ഈശ്വരൻ ആണോ? പരബ്രഹ്മപ്രതിബിംബമാകയാൽ അല്ല
12. നീ ബ്രഹ്മം ആണോ? മഠാകാശമുണ്ടായതുപോലെ ആകയാൽ അല്ല
13. നീ സത്താണോ? നാശരഹിതനാമമുള്ളതിനാൽ അല്ല
14. നീ ചിത്താണോ? കേവലത്തിൽ അറിവുള്ളതിനാൽ അല്ല
15. നീ ആനന്ദമാണോ? സുഖമെന്നഅനുഭവമാകയാൽ അല്ല
16. നീ പരബ്രഹ്മമാണോ? നിർമ്മലാകാശ പ്രതിബിംബമാകയാൽ അല്ല

17. നീ സർവ്വസാക്ഷിയാണോ? അതീതത്തിൽ നിന്നുണ്ടായതുകൊണ്ട് അല്ല.
18. നീ ശുദ്ധമാണോ? യഥാർത്ഥത്തിൽ നിന്നുണ്ടായതുകൊണ്ട് അല്ല.
19. നീ ശൂന്യമാണോ? രഹസ്യത്തിലുത്ഭവമാകയാൽ അല്ല.
20. നീ സ്വഭാവമാണോ? അറുതിയിലുണ്ടായതിനാലല്ല
21. നീ ഒഴിവാണോ? ഒടുക്കത്തിലുണ്ടായതിനാലല്ല.
22. നീ അതീതമാണോ? മൗനത്തിലുണ്ടായതിനാലല്ല.
23. നീ യഥാർത്ഥമാണോ? കണ്ടുപിടിച്ചസാക്ഷിയുള്ളതിനാലല്ല.
24. നീ രഹസ്യമാണോ? വാക്കൊന്നിരിക്കുന്നതിനാലല്ല.
25. നീ അറുതിയാണോ? മുൻ ഒന്നിരുന്നുകാണുന്നതിനാലല്ല.
26. നീ ഒടുക്കമാണോ? പ്രവൃത്തിയുണ്ടായിരുന്നുവെന്നാകയാൽ അല്ല.
27. നീ മൗനമാണോ? വേറെ ഒന്നുള്ളതിനെവശപ്പെടുത്തുന്നു എന്ന നുഭവമിരിക്കുന്നതിനാൽ അല്ല.

ഇതുവരെ പറഞ്ഞതാനായ പൊരുൾ താനല്ലാ എന്നാൽ മൌനതീതം തന്നെ താൻ എന്നാകുന്നു. ഇതുവരെ പറഞ്ഞതു വേദാഗമങ്ങളിൽ പറഞ്ഞതു തന്നെ. ഇവയെല്ലാം താനല്ലെന്നു പറഞ്ഞത് വേദാഗമങ്ങൾക്ക് അതീതമായ "അത്"എന്ന പൊരുൾ ഇതിന് അവാന്തരവാക്യമെന്നു പറയുന്നു.

നീ എന്നതിനർത്ഥം മുൻപറഞ്ഞ അതെന്ന പൊരുൾ നീ, എന്നത് മഹാവാക്യമെന്നു പറയുന്നു. ആയി എന്നതിനർത്ഥം ഈ താല്പര്യത്തിൽ സന്ദേഹം വന്ന അസംഭവാനയെ നീക്കുന്ന ആപ്തവാക്യമായ നിവർത്തിവാക്യം എന്നു പറയുന്നു. ഇവയിൽ വേദാഗമങ്ങളാൽ തെളിഞ്ഞ പരോക്ഷമായ സാക്ഷാത്കാരനിശ്ചയജ്ഞാനമേ 1. അവാന്തരവാക്യമെന്നും സൽഗുരുവിന്റെ ഉപദേശത്താൽ സമ്പാദിച്ചത് 2. മഹാവാക്യമെന്നും മഹത്തുക്കളാൽ പറയപ്പെട്ട ആപ്തവാക്യത്തെ 3. നിവർത്തിവാക്യമെന്നും അറിഞ്ഞുകൊള്ളണം. മുൻവരിച്ച 25-ം താനായിരിക്കയും, അന്യമായിരിക്കയും, അന്തര്യാമിയായിരുന്നു ഇതുകളെ ചേഷ്ടിപ്പിക്കുകയും, ഇതുകളിൽ വ്യാപകമായിരിക്കുകയും ഇതുകളെല്ലാം കൂടാതിരിക്കുകയും ചെയ്യും

## ചൈതന്യഅനുഭവവും, ദൃഷ്ടാന്തവും, മുക്തിനിലയും
## ഒന്നാമത് അനുഭവദൃഷ്ടാന്തം

പുത്രമിത്രകളത്രാദികളാണ് താൻ എന്നഭിമാനിച്ചു അവർപെടുന്ന സുഖദു:ഖാദികൾ നിത്യവും തന്റെ പേരിൽ വച്ചുകൊണ്ട് അവർ താനായതു പോലെ ഈ ഇരുപത്തഞ്ചും താനായി അഭിമാനിച്ച് ഇതിനാൽ വരും സുഖദു:ഖങ്ങൾ തന്റേതെന്നു ഭാവിച്ചു ഇവതാനായിരിക്കുന്നത്.

### രണ്ടാമത്തെ ദൃഷ്ടാന്തം
### (പലവേഷവും ധരിച്ചു വിനോദമായി ആടുന്നത്)

കൂത്താടിപലവേഷവും ധരിച്ചുകൊണ്ട് വിനോദമായി ആടിയാലും ആ വേഷം താനല്ലാതെ വിനോദമേ താനായിരിക്കുന്നതുപോലെ.

ഈ ഇരുപത്തഞ്ചും താനായി വ്യവഹരിച്ചാലും ഇവ താനല്ല മൗനാതീതം തന്നെ താൻ എന്നു അന്യമായിരിക്കുന്നത്.

**മൂന്നാമത് പാവയാട്ടക്കാരൻ**

പാവയാട്ടക്കാരൻ സൂത്രധാരിയായിരുന്നു പാവയാട്ടുന്നതുപോലെ ഈ ഇരുപത്തഞ്ചിനും അധിഷ്ഠാനദേവതയായിരുന്നു ചേഷ്ടിപ്പിക്കുന്നതുപോലിരിക്കുന്നത്.

**നാലാമതുദൃഷ്ടാന്തം**

**(നാലു ഭൂതങ്ങളിലും ആകാശം വ്യാപകമായിരിക്കുന്നത്)**

നാലുഭൂതങ്ങളിലും ആകാശം വ്യാപകമായിരിക്കുന്നതുപോലെ ഈ ഇരുപത്തഞ്ചിലും വ്യാപകമായിരിക്കുന്നത്.

**അഞ്ചാമതു ദൃഷ്ടാന്തം (കയറ്റിൽ -പാമ്പ്)**

കയറെന്നറിഞ്ഞ ഉടൻ തോന്നപ്പെട്ട പാമ്പ് അപ്രത്യക്ഷമായി കയറായിരിക്കുന്നതുപോലെ മൗനാതീതമായ തന്നെയറിഞ്ഞവുടൻ ഈ ഇരുപത്തഞ്ചും മിഥ്യയായി താനായിരിക്കുന്നത്.

**മുക്തിനില**

മേൽകാണിച്ച അനുഭവം അഞ്ചും വിദേഹ കൈവല്യപര്യന്തം തോന്നുമെന്നറിയുക. ഇതുതന്നെ മുക്തിനില.

**ഗുരുസ്തുതി**

അറിവിനാൽ അയ്യഞ്ചാക അറിവിത്ത അരചേ പോറ്റി
അറിവിനാലൊൻറു മുന്നാതിരുന്തിട അമയ്ത്തായ് പോറ്റി
അറിവുപേരിൻപമാക അളിത്തിടും അത്താ പോറ്റി
അറിവരും അറിവാനന്തഅരുൾ തിരുപ്പാദം പോറ്റി!

**ജ്ഞാന ചതുഷ്ടയം**

കൈലാസപതിയായ ശ്രീ ദക്ഷിണാമൂർത്തി സനകാദികൾക്ക് വേദാഗമങ്ങളിലും പലശാസ്ത്രങ്ങളിലുമുള്ള

(1) വാക്യസമ്പ്രദായത്തേയും

(2) പഞ്ചസമാധികളേയും

(3) അധികാരികൾക്കനുസരണമായ് അറിയും തിരുവടി, അറുതിതിരുവടി ദീക്ഷയേയും അനുഗ്രഹിച്ച് അതിനനുകൂലമായിമേലും നില്ക്കാനുള്ള ജ്ഞാനനിലയെ സമ്പ്രദായമായ് അരുളിച്ചെയ്തത്.

**ജ്ഞാന ചതുഷ്ടയവിവരം**

1. നിശ്ചയം 2. സമാധി 3. സഹജം 4. സാക്ഷാത്കാരം എന്നു നാലുവിധമായിരിക്കും.

**(I) നിശ്ചയ ജ്ഞാനം**

1. നിശ്ചയം എന്നാൽ ആദ്യമായിഗുരുമുഖമായി വിപരീതംപോകത്തക്കവണ്ണം വേദാഗമങ്ങളെ തെളിവായി കേൾക്കുന്നത്. ഇതിന് ശ്രവണം എന്നു പേർ

രണ്ടാമതായി അങ്ങിനെ കേട്ടതിനെ വിക്ഷേപം (ഇളക്കം) പോകത്തക്കവണ്ണം നന്നായി പരിശീലനം ചെയ്തു മനസ്സിൽ ധരിച്ച് വാക്കിനാൽ പ്രസംഗിക്കുന്നത് മനനം

മൂന്നാമതായി ധരിച്ചത് അസംഭാവന പോകശേഷിച്ചു നിന്ന പൊരുൾ നാം തന്നെ എന്ന നിശ്ചയം ജനിച്ച് വരുന്നത് നിതിദ്ധ്യാസനം

ഇതു മൂന്നിനും മൂന്നു തടസ്സമുണ്ട്.

ശ്രവണമെന്നതിന് ശ്രദ്ധക്കുറവ് തടസ്സമാകുന്നു. മനനത്തിന് വിചാരക്കുറവ് തടസ്സമാകുന്നു. നിതിദ്ധ്യാസനത്തിനു നിശ്ചയക്കുറവുതടസ്സമാകുന്നു. ഈ തടസ്സങ്ങൾ ശ്രവണത്തിനുള്ളത് ആചാര്യനാലും, മനനത്തിനുള്ളത് ദേവതാ ഉപാസനയാലും നിതിദ്ധ്യാസനത്തിനുള്ള തടസ്സം സത്തുക്കളാലും തീരേണ്ടതാകുന്നു.

നിതിദ്ധ്യാസനമാകിയ നിശ്ചയം പിറന്നതേ നിശ്ചയജ്ഞാനം എന്നും അതുള്ളവനേ പരോക്ഷ നിശ്ചയജ്ഞാനി എന്നും അറിയുക.

## (II) ജ്ഞാനചതുഷ്ടയത്തിൽ രണ്ടാമത്തേതായ സമാധി ജ്ഞാന വിവരങ്ങൾ

"ത്വം, തത്, അസി, അതി, നിജ" എന്ന അഞ്ച് പദങ്ങൾ, അവയിൽ ഓരോ പദത്തിനും കേവലം, സകലം, ശുദ്ധം എന്ന മൂന്നവസ്ഥകൾ ഉണ്ട്

**(I) ത്വം എന്ന പദത്തിൽ**

| | |
|---|---|
| 1) മനോനാശഅന്ധകാരമേ | കേവലം |
| 2) മനോചഞ്ചലമേ | സകലം |
| 3) ഇവ രണ്ടും അറിയുന്ന അറിവേ | ശുദ്ധം |

ഇതുപോലെ ത്വം പദത്തിൽ കേവലത്തിൽ മൂന്നവസ്ഥകൾ

| | |
|---|---|
| 1) അന്ധകാരം താനായിരിക്കുന്നതേ | കേവലജാഗ്രം |
| 2) അന്ധകാരം നീങ്ങിനിന്നതേ | കേവലസ്വപ്നം |
| 3) അന്ധകാരലയമേ | കേവലസുഷുപ്തി |

ത്വം പദത്തിലെ സകലാവസ്ഥകൾ

| | |
|---|---|
| 1) ചിത്തചഞ്ചലം താനായിരുപ്പതേ | സകലജാഗ്രം |
| 2) ചിത്തചഞ്ചലം നീങ്ങിനിന്നതേ | സകലസ്വപ്നം |
| 3) ചിത്ത ചഞ്ചലലയമേ | സകലസുഷുപ്തി |

ത്വം പദത്തിൽ ശുദ്ധത്തിൽ മൂന്നവസ്ഥകൾ

| | |
|---|---|
| 1) ജീവൻ താനായിരുപ്പതേ | ശുദ്ധജാഗ്രം |
| 2) ജീവനെ നീങ്ങിനിന്നത് | ശുദ്ധസ്വപ്നം |
| 3) ജീവത്വലയമേ | ശുദ്ധസുഷുപ്തി |

ഇങ്ങിനെ ത്വം പദത്തിൽ ഒൻപതവസ്ഥകൾ

**(II) തത്പദത്തിലെ അവസ്ഥകൾ**

| | |
|---|---|
| 1) മായാന്ധകാരമേ | കേവലം |
| 2) സർവ്വജ്ഞത്വസാമർത്ഥ്യമേ | സകലം |

| | |
|---|---|
| 3) ബ്രഹ്മസ്വരൂപമേ | ശുദ്ധം |

കേവലത്തിലെ മൂന്നവസ്ഥകൾ (തത്പദത്തിന്)

| | |
|---|---|
| 1) മായാന്ധകാരം താനായതേ | കേവലജാഗ്രം |
| 2) മായാന്ധകാരം നീങ്ങി നിന്നതേ | കേവലസ്വപ്നം |
| 3) മായാന്ധകാരലയമേ | കേവല സുഷുപ്തി |

തത്പദസകളത്തിലെ മൂന്നവസ്ഥകൾ

| | |
|---|---|
| 1) സർവ്വജ്ഞത്വസാമർത്ഥ്യം താനായതേ | സകളജാഗ്രം |
| 2) സർവ്വജ്ഞത്വസാമർത്ഥ്യം നീങ്ങി നിന്നതേ | സകളസ്വപ്നം |
| 3) സർവ്വജ്ഞത്വ ലയമേ | സകളസുഷുപ്തി |

തത്പദ ശുദ്ധാവസ്ഥയിലെ മൂന്നവസ്ഥകൾ

| | |
|---|---|
| 1) ഈശ്വരത്വം താനായതേ | ശുദ്ധജാഗ്രം |
| 2) ഈശ്വരത്വം നീങ്ങിനിന്നതേ | ശുദ്ധ സ്വപ്നം |
| 3) ഈശ്വരത്വലയമേ | ശുദ്ധസുഷുപ്തി |

**(III) "അസി" പദത്തിലെ അവസ്ഥകൾ**

| | |
|---|---|
| 1) ആനന്ദപരവശമേ | കേവലം |
| 2) ചിദ്രൂപവിലാസമേ | സകലം |
| 3) സർവ്വസാക്ഷിയേ | ശുദ്ധം |

"അസി"പദത്തിലെ കേവലാവസ്ഥയിലുള്ള മൂന്നുപിരിവുകൾ

| | |
|---|---|
| 1) ആനന്ദപരവശംതാനായതേ | കേവലജാഗ്രം |
| 2) ആനന്ദപരവശം നീങ്ങിനിന്നതേ | കേവലസ്വപ്നം |
| 3) ആനന്ദ പരവശലയമേ | കേവല ശുദ്ധം |

"അസി"പദത്തിലെ സകലാവസ്ഥകൾ

| | |
|---|---|
| 1) ചിദ്രൂപ വിലാസം താനായതേ | സകള ജാഗ്രം |
| 2) ചിദ്രൂപ വിലാസം നീങ്ങിനിന്നതേ | സകള സ്വപ്നം |
| 3) ചിദ്രൂപ വിലാസലയമേ | സകള സുഷുപ്തി |

"അസി"പദത്തിലെ ശുദ്ധാവസ്ഥകൾ

| | |
|---|---|
| 1) പരബ്രഹ്മംതാനായതേ | ശുദ്ധജാഗ്രം |
| 2) പരബ്രഹ്മം നീങ്ങിനിന്നതേ | ശുദ്ധ സ്വപ്നം |
| 3) പരബ്രഹ്മലയമേ | ശുദ്ധസുഷുപ്തി |

**IV പഞ്ചപദത്തിൽ നാലാമത്തെ അവസ്ഥയായ "അതി" പദത്തിലെ മൂന്നവസ്ഥകളും അവയുടെ പിരിവുകളും**

| | |
|---|---|
| 1) സ്വഭാവമേ | കേവലം |
| 2) സർവ്വശൂന്യനിരാലംബമേ | സകലം |
| 3) അതീത സാക്ഷിയേ | ശുദ്ധം |

"അതി"പദത്തിൽ കേവലത്തിലുള്ള മൂന്നവസ്ഥകൾ

| | |
|---|---|
| 1) സ്വഭാവം താനായതേ | കേവലജാഗ്രം |

| | |
|---|---|
| 2) സ്വഭാവം നീങ്ങിയതേ | കേവല സ്വപ്നം |
| 3) സ്വഭാവലയമേ | കേവല സുഷുപ്തി |

"അതി" പദത്തിലെ സകലത്തിലുള്ള മൂന്ന് അവസ്ഥകൾ

| | |
|---|---|
| 1) സർവ്വശൂന്യനിരാലംബം താനായിരിപ്പതേ | സകലജാഗ്രം |
| 2) സർവ്വശൂന്യ നിരാലംബം നീങ്ങിനിന്നതേ | സകല സ്വപ്നം |
| 3) സർവ്വശൂന്യ നിരാലംബ ലയമേ | സകല സുഷുപ്തി |

"അതി" പദത്തിലെ ശുദ്ധാവസ്ഥയിലുള്ള അവസ്ഥകൾ

| | |
|---|---|
| 1) ഒഴിവുതാനായതേ | ശുദ്ധജാഗ്രം |
| 2) ഒഴിവുനീങ്ങിനിന്നതേ | ശുദ്ധസ്വപ്നം |
| 3) ഒഴിവുലയമേ | ശുദ്ധസുഷുപ്തി |

V പഞ്ചപദങ്ങളിലുള്ള "നിജ" പദത്തിലെ മൂന്നവസ്ഥകളും പിരിവുകളും

| | |
|---|---|
| 1) അറുതിയേ | കേവലം |
| 2) യഥാർത്ഥ അനുഭവമേ | സകലം (സകളം) |
| 3) മൗനമേ | ശുദ്ധം |

നിജപദത്തിലെ ഒന്നാമത്തെ അവസ്ഥയിലെ കേവലം മൂന്ന്പിരിവുകൾ

| | |
|---|---|
| 1) അറുതി താനായതേ | കേവലജാഗ്രം |
| 2) അറുതിനീങ്ങിനിന്നതേ | കേവലസ്വപ്നം |
| 3) അറുതി ലയമേ | കേവലസുഷുപ്തി |

നിജപദത്തിലെ സകളാവസ്ഥകൾ

| | |
|---|---|
| 1) യഥാർത്ഥ അനുഭവം താനായതേ | സകളജാഗ്രം |
| 2) യഥാർത്ഥ അനുഭവം നീങ്ങിനിന്നതേ | സകളസ്വപ്നം |
| 3) യഥാർത്ഥ അനുഭവലയമേ | സകള സുഷുപ്തി |

നിജപദത്തിലെ ശുദ്ധാവസ്ഥകൾ

| | |
|---|---|
| 1) ഒടുക്കം താനായതേ | ശുദ്ധജാഗ്രം |
| 2) ഒടുക്കം നീങ്ങിനിന്നതേ | ശുദ്ധസ്വപ്നം |
| 3) ഒടുക്കലയമേ | ശുദ്ധ സുഷുപ്തി |

ആകെപദങ്ങൾ അഞ്ചിനും മൊത്തം അവസ്ഥകൾ അറുപത്

## ദൃഷ്ടാന്തപഞ്ചകം

### 1) ഒന്നാമത് : ദശമ ദൃഷ്ടാന്തം

ത്വം പദവാച്യമായ സ്ഥൂലാദിശരീരത്രയവും ജീവനും തള്ളി ലക്ഷ്യമായ സാക്ഷിയേ താനായിരിക്കുന്നതിന് ദശമദൃഷ്ടാന്തം പറഞ്ഞു. അതായത് പത്തുപേർ ആറ്റിലിറങ്ങി മുങ്ങിക്കയറിയപ്പോൾ ഒരുവൻ തന്നെക്കൂടാതെ ഒൻപത്പേരെ എണ്ണി ഒരുത്തനെ കണ്ടില്ല എന്ന് വിഷാദിച്ചുനിൽക്കുമ്പോൾ വേറൊരുത്തൻ വന്ന് ഒൻപത്പേരെയും എണ്ണി നിന്നെയുംകൂട്ടി പത്തായല്ലോ എന്നു ബോധ്യപ്പെടുത്തി സമാധാനിപ്പിച്ചതുപോലെ തന്റെ

നിജസ്വരൂപമായ സാക്ഷിയെ അറിയാതെ കലങ്ങി ഗുരുസന്നിധാനത്തിൽ ചെന്നുചേരുമ്പോൾ സദ്ഗുരു ശരീരത്രയങ്ങളും ജീവനും ഓരോന്നായി പിരിച്ച്പറഞ്ഞു മനസ്സിലാക്കിപ്പിച്ചു ശേഷിച്ചു നിൽക്കുന്ന സാക്ഷിനീ എന്നു ബോധിപ്പിക്കുമ്പോൾ അതുതാനായിരിക്കുന്നത് ത്വം പദത്തിലെ ലക്ഷ്യമെന്നറിയുക.

**2) രണ്ടാമതുരജ്ജുസർപ്പ ദൃഷ്ടാന്തം**

തത്പദവാച്യമായ വിരാട്ടു, ഹിരണ്യഗർഭം, മായ എന്നീ ശരീരത്രയവും ഈശ്വരനും നീങ്ങി ലക്ഷ്യമായ ബ്രഹ്മമേ താനായിരിക്കുന്നതിന് രജ്ജുസർപ്പദൃഷ്ടാന്തം പറഞ്ഞു.

സന്ധ്യാകാലത്തിൽ കയറിനെക്കണ്ടു പാമ്പു എന്ന് തോന്നിഭയന്നു, പിന്നെ പാമ്പല്ല കയറാണെന്നുമനസ്സിലാക്കി ഭയം തീർന്നതുപോലെ അവിവേകമായ അജ്ഞാനത്തിനാൽ നാമരൂപ അനാത്മകമായി തോന്നിയപ്രപഞ്ചം വിവേകത്താൽ അസത്യമായി ബോധിച്ച് സച്ചിദാനന്ദമല്ലാതെ വേറില്ല എന്നു നിശ്ചയിക്കപ്പെട്ടു താനായിരിക്കുന്നതേ തത്പദലക്ഷ്യം.

**3) മൂന്നാമത് ജാതി വ്യാപ്തി ദൃഷ്ടാന്തം**

അസിപദവാച്യമായ സച്ചിദാനന്ദ ഉപാധിത്രയവും പരബ്രഹ്മവും നീങ്ങി ലക്ഷ്യമായ സർവ്വസാക്ഷിയേ താനായിരിക്കുന്നതിന് ജാതിവ്യാപ്തി ദൃഷ്ടാന്തം പറഞ്ഞു. ഗോവിൻ ജാതി ഏകമായിരിക്കെ, കൊമ്പ് മുതലായ അവയവവർണ്ണ വ്യാപ്തി പലതായിരുന്നാലും ജാതിയെവിട്ട് അവ ഇരിക്കാത്തതുപോലെ ഏകത്വത്തിൽ നാനാത്വം തോന്നിക്കൊണ്ടിരിക്കുന്ന സച്ചിദാനന്ദം വിടാതെ ഏകമായ സർവ്വസാക്ഷിയെ അറിഞ്ഞു അതുതാനായിരിക്കുന്നത്.

**4) നാലാമതുനാനാ നാമ ദൃഷ്ടാന്തം**

അതി പദവാച്യമായ ശുദ്ധം, ശൂന്യം, സ്വഭാവം എന്ന മൂന്ന് ഒഴിവും നീങ്ങി ലക്ഷ്യമായ അതീത സാക്ഷിയേ താനായിരിക്കുന്നതിന് നാനാ നാമ ദൃഷ്ടാന്തം പറഞ്ഞു. പിള്ളക്കു തന്തയെന്നും പൌത്രന് അപ്പൂപ്പൻ എന്നും തന്തക്ക് മകൻ എന്നും ഒരാളിന് നാനാ നാമങ്ങൾ വന്നാലും അത് ഒരാളിനെ തന്നെകുറിക്കുന്നതാകുന്നു എന്നതുപോലെ അതീതത്തിന് സദ് രൂപം നീങ്ങിയതുകൊണ്ട് ശുദ്ധം എന്നും ചിത് രൂപം നീങ്ങിയതിനാൽ ശൂന്യം എന്നും ആനന്ദരൂപം നീങ്ങിയതിനാൽ ഒഴിവു എന്നും നാമം വന്നതിനാൽ നാനാ നാമവും അതീതസാക്ഷിക്കേ എന്നറിഞ്ഞു അതുതാനായിരിക്കുന്നത്.

**5) അഞ്ചാമത് യഥാർത്ഥ ദൃഷ്ടാന്തം**

നിജ പദവാച്യമായ യഥാർത്ഥം, രഹസ്യം, അറുതി ഈ മൂന്നും ഒടുക്കവും, നീങ്ങി ലക്ഷ്യമായ മൌനമായിരിക്കുന്നതിന് യഥാർത്ഥ ദൃഷ്ടാന്തം പറഞ്ഞു. അതായത് സൂര്യന് ഉഷ്ണപ്രഭയും, ചന്ദ്രന് അമൃതശീതളവും സ്വഭാവമായിരിക്കുന്നതുപോലെ മൌനത്തിന് യഥാർത്ഥം സ്വഭാവമാക

യാൽ, യഥാർത്ഥം, രഹസ്യം, അറുതി, ഒടുക്കം ഇവ നാലും മൌനത്തിനു തന്നെ സ്വഭാവമെന്നറിഞ്ഞ് മൌനം താനായിരിക്കുന്നത്. എന്നാൽ വസ്തു മൌനാതീതമാകുന്നു. അത് എങ്ങിനെ എന്നാണെങ്കിൽ താഴെ വിവരിക്കുന്നു.

## സാമവേദമഹാവാക്യം

തത്, ത്വം, അസി, അതി, നിജ (അത്, നീ, ആകുന്നു, അതി, നിജ) എന്നിങ്ങനെ അഞ്ച് പദം അവയിൽ

1) അത് എന്നത് തത്പദം
ഇത് അവാന്തരവാക്യം
ഉപാധി ഈശ്വരൻ
വിലക്ഷണം ബ്രഹ്മം

2) നീ എന്നത് ത്വം പദം
ഇത് മഹാവാക്യം
ഉപാധി ജീവൻ
വിലക്ഷണം- കൂടസ്ഥൻ

3) ആയി എന്നത് അസിപദം
ഇത് നിവർത്തിവാക്യം
ഉപാധി പരബ്രഹ്മം
വിലക്ഷണം സർവ്വസാക്ഷി

4) അതി എന്നത് അതിപദം
ഇത് സത്യവാക്യം
ഉപാധി ഒഴിവ്
വിലക്ഷണം-അതീതസാക്ഷി

5) നിജ എന്നത് നിജപദം
ഇത് യഥാർത്ഥവാക്യം
ഉപാധി ഒടുക്കം
വിലക്ഷണം-മൌനം

## അഞ്ചുവിധവാക്യങ്ങളുടെ വിവരണം

1) ഒന്നാമതു അവാന്തരവാക്യം

ഇത് എന്നത് വേദാഗമങ്ങളാൽ പറയപ്പെട്ടപൊരുൾ അത് എന്നത് വേദാഗമങ്ങൾക്ക് അതീതമായ പൊരുൾ

2) രണ്ടാമത് മഹാവാക്യം

ഈ പൊരുളേ നീ എന്നത് മഹാവാക്യം

3) മൂന്നാമത് നിവർത്തിവാക്യം

ഇതിൽ സന്ദേഹമനനപ്രവർത്തി വരാത്തവണ്ണം പറഞ്ഞത് നിവർത്തിവാക്യം.

4) നാലാമതുസത്യവാക്യം

ഇതിൽ അസത്യം ജനിക്കാതെ ഇതേസത്യം എന്ന അനുഭവം സിദ്ധിക്കുംവണ്ണം പറഞ്ഞത് സത്യവാക്യം

5) അഞ്ചാമതു യഥാർത്ഥവാക്യം

ഈ സത്യവസ്തുവിൽ യഥാർത്ഥ സ്വാനുഭവം സിദ്ധിക്കും വിധം പറഞ്ഞത് യഥാർത്ഥവാക്യം

ഈ അനുഭവമേ സമാധിജ്ഞാനമെന്നും അതുള്ളവനേ അപരോക്ഷമായ സമാധിജ്ഞാനി എന്നും അറിയുക.

## III സഹജജ്ഞാനം

ഒരു വിഷയത്തെ ബഹിർമുഖത്തിലും അന്തർമുഖത്തിലും, അധികകൗതുകത്തോടു ഭുജിക്കുമ്പോഴും മഹാഭയത്തിലും, തന്റെ സ്വാനുഭൂതി നീങ്ങാതിരിക്കുന്നത് സഹജ ജ്ഞാനം എന്നുപറയുന്നു.

മുൻപറഞ്ഞ ഇരുപത്തഞ്ചു പടി ഒഴുങ്കും കണ്ടു നീങ്ങി നിന്ന ജ്ഞാനം ഏതോ അതു തന്നെ അന്തർ മുഖമായി വിലക്ഷണമായിരുന്നത്.

ബഹിർമുഖത്തിൽ ഇരുപത്തഞ്ചിലും എപ്പോഴും വിട്ടു നീങ്ങാതിരുന്നതും എന്നു പറയുന്നു. അതായത് അതീതമായ ഈ ജ്ഞാനം ബഹിർമുഖമായി മൗനം താനായിരിക്കുമ്പോൾ അതിന് മൗനജ്ഞാനം എന്നും

| | | | |
|---|---|---|---|
| 1 | ഒടുക്കത്തോടുകൂടിൽ | - | ഒടുക്ക ജ്ഞാനം എന്നും |
| 2 | അറുതിയാൽ കൂടിൽ | - | അറുതി ജ്ഞാനം എന്നും |
| 3 | രഹസ്യത്തുടൻ | - | രഹസ്യ ജ്ഞാനം എന്നും |
| 4 | യഥാർത്ഥത്തുടൻ | - | യഥാർത്ഥ ജ്ഞാനം എന്നും |
| 5 | അതീതത്തിൽ ചേരിൽ | - | അതീതജ്ഞാനം എന്നും |
| 6 | ഒഴിവിൽ കൂടിൽ | - | ഒഴിവ് ജ്ഞാനം എന്നും |
| 7 | സ്വഭാവത്തിൽ കൂടിൽ | - | സ്വഭാവ ജ്ഞാനം എന്നും |
| 8 | ശൂന്യത്തിൽ കൂടിൽ | - | ശൂന്യ ജ്ഞാനം എന്നും |
| 9 | ശുദ്ധത്തിൽ കൂടിൽ | - | ശുദ്ധ ജ്ഞാനം എന്നും |
| 10 | സർവ്വസാക്ഷിയോടു കൂടിൽ | - | സർവ്വസാക്ഷി ജ്ഞാനം എന്നും |
| 11 | പരബ്രഹ്മത്തോടു കൂടിൽ | - | പരബ്രഹ്മ ജ്ഞാനം എന്നും |
| 12 | ആനന്ദരൂപത്തോടു കൂടിൽ | - | ആനന്ദ ജ്ഞാനം എന്നും |
| 13 | ചിത്‌രൂപത്തോടു കൂടിൽ | - | ചിത്‌രൂപ ജ്ഞാനം എന്നും |
| 14 | സത് രൂപത്തോടു കൂടിൽ | - | സത്‌രൂപ ജ്ഞാനം എന്നും |
| 15 | ബ്രഹ്മത്തുടൻ കൂടിൽ | - | ബ്രഹ്മ ജ്ഞാനം എന്നും |
| 16 | ഈശ്വരനോടു കൂടിൽ | - | ഈശ്വര ജ്ഞാനം എന്നും |
| 17 | മായാരൂപത്തോടു കൂടിൽ | - | മായാ ജ്ഞാനം എന്നും |
| 18 | ഹിരണ്യഗർഭത്തുടൻ കൂടിൽ | - | ഹിരണ്യഗർഭ ജ്ഞാനം എന്നും |
| 19 | വിരാട്‌രൂപത്തിൽ കൂടിൽ | - | വീരാട് ജ്ഞാനം എന്നും |
| 20 | സാക്ഷിയോടു കൂടിൽ | - | സാക്ഷി ജ്ഞാനം എന്നും |

| | | | |
|---|---|---|---|
| 21 | ചിദാഭാസനോടു കൂടിൽ | - | ചിദാഭാസ ജ്ഞാനം എന്നും |
| 22 | അവിദ്യയോടു കൂടിൽ | - | അവിദ്യാ ജ്ഞാനം എന്നും |
| 23 | പ്രാണനോടു കൂടിൽ | - | പ്രാണജ്ഞാനം എന്നും |
| 24 | ഗുണങ്ങളോടു കൂടിൽ | - | ഗുണജ്ഞാനം എന്നും |
| 25 | ഇന്ദ്രിയങ്ങളോടു കൂടിൽ | - | ഇന്ദ്രിയജ്ഞാനം എന്നും |
| 26 | വിഷയങ്ങളോടു കൂടിൽ | - | വിഷയജ്ഞാനം എന്നും |
| 27 | ബഹിർമുഖമാകിൽ | - | ബഹിർമുഖജ്ഞാനം എന്നും |
| 28 | അന്തർമുഖമാകിൽ | - | അന്തർമുഖജ്ഞാനം എന്നും |
| 29 | വിഷയമോഹമാകിൽ | - | മോഹജ്ഞാനം എന്നും |
| 30 | മഹാഭയമാകിൽ | - | ഭയജ്ഞാനം എന്നും |
| 31 | നിനവിലിരുന്നാൽ | - | നിനവുജ്ഞാനം എന്നും |
| 32 | മറതിയാകിൽ | - | മറതിജ്ഞാനം എന്നും |
| 33 | ജാഗ്രമാകിൽ | - | ജാഗ്രജ്ഞാനം എന്നും |

ഇങ്ങിനെ എപ്പോഴും വിട്ടു നീങ്ങാതിരുന്നതിനാൽ ഈ ജ്ഞാനമേ നില എന്ന് ശ്രീ ദക്ഷിണാമൂർത്തി സനകാദികൾക്ക് ഉപദേശിച്ച് ചിന്മുദ്രയും കാട്ടി അരുളിചെയ്തു. അത് കൊണ്ട് ഹേ! നൈമിശാരണ്യവാസികളെ ഈ ജ്ഞാനോപദേശക്രമപ്പടി അടങ്ങ ശിഷ്യനു ജ്ഞാനി എന്നു പേർ. ഇതു തന്നെ സഹജജ്ഞാനമെന്നും ഈ അനുഭവമുള്ളവനേ സഹജജ്ഞാനി എന്നും ജീവൻ മുക്തനെന്നും അറിഞ്ഞുകൊള്ളുക.

## (IV) സാക്ഷാത്കാരജ്ഞാനം

1. സർവ്വോദയമായി
2. ഉദയാസ്തമന രഹിതമായി
3. നിത്യപ്രകാശമായി
4. അസംഭാവന, വിപരീതഭാവന കൂടാതെ നിത്യനിരതിശയമായി പ്രകാശിക്കും

ഇതിൽ നിശ്ചയജ്ഞാനത്തിൽ സത്താവരണവും സമാധിജ്ഞാനത്തിൽ ചിത്താവരണവും സഹജജ്ഞാനത്തിൽ ആനന്ദാവരണവും പോകും.

ആനന്ദം വിടുതലും പറ്റുതലുമായിരിക്കും എന്നാൽ സാക്ഷാത്കാര ദശയിൽ ആനന്ദം വിട്ടു നീങ്ങാതെ നിത്യാനന്ദ ഗംഭീരമായിരിക്കും.

1. അതായത്-മഹാദരിദ്രനെ സർവ്വ ശ്രേഷ്ഠനായ രാജാവ് സിംഹാസനത്തിൽ വച്ചാൽ അവനുണ്ടാകുന്ന സന്തോഷം പോലെയും.
2. പിറവികുരുടന് കാഴ്ചയുണ്ടായാൽ അവനുണ്ടാകുന്ന സന്തോഷം പോലെയും
3. തീരാവ്യാധിയുള്ളവന് വ്യാധിതീർന്നാൽ അവനുണ്ടാകുന്ന സന്തോഷം പോലെയും

4. നെടുനാൾ ബന്ധനത്തിലിരുന്നവന് ബന്ധനം നീങ്ങിയാൽ അവനുണ്ടാകും സന്തോഷം പോലെയും

5. ചുഴിയിലകപ്പെട്ടു കമരാൻ പോകുന്ന കപ്പൽ കരയിലകപ്പെട്ടു രക്ഷപ്പെട്ടാൽ അതിലുണ്ടായിരുന്നവർക്കുവരും സന്തോഷം പോലെയും

6. ഉപാസിച്ച ദേവത പ്രസന്നമായാൽ ഉപാസകനുണ്ടാകും സന്തോഷം പോലെയും

7. അളവറ്റകാലം പിറവി സമുദ്രത്തിൽ മുങ്ങിയും താണും തീരാത്ത ദു:ഖത്തിൽ കിടക്കുന്നവന് ശിവകടാക്ഷത്തിനാലും, ഗുരുകൃപയിനാലും ശ്രുതിവാക്യ സാനുഭവസമ്മതമായ ഈ ജ്ഞാനം ജനിച്ച് നിരതിശയാനന്ദസമുദ്രത്തിൽ മുങ്ങിയിരിക്കുന്നതേ സാക്ഷാത്കാര ജ്ഞാനി എന്നും വിദേഹമുക്തനെന്നും അറിയുക.

**ഈ അഞ്ചു പദവും അറിയേണ്ട ആവശ്യമുണ്ടോ എന്നുള്ളതിനെ വിവരിക്കുന്നു**

ചോദ്യം:- ത്വം പദവാച്യം തള്ളിലക്ഷ്യമായ സാക്ഷി ജ്ഞാനം പ്രകാശിച്ചാൽ പോരയോ?

ഉത്തരം : പോരാ-അഖണ്ഡജ്ഞാനസിദ്ധി ഇല്ലാത്തതിനാലും തൃക്കൈ ദൃശ്യമായികാണുന്നതിനാലും തത്പദവും അറിയണം. എന്നാൽ തത്പദവാച്യം തള്ളിലക്ഷ്യമായ ബ്രഹ്മജ്ഞാനം പ്രകാശിച്ചാൽ പോരയോ?

പോരാ-ബ്രഹ്മത്തിനു സച്ചിദാനന്ദലക്ഷണം ഇരിക്കുന്നതിനാലും ലക്ഷണത്തെതള്ളി ലക്ഷ്യവസ്തുവിനെ അറിയേണ്ടിയിരിക്കുന്നതിനാലും അസിപദവും അറിയണം.

എന്നാൽ അസിപദവാച്യം തള്ളിലക്ഷ്യമായ സർവ്വസാക്ഷിജ്ഞാനം പ്രകാശിച്ചാൽ പോരയോ?

പോരാ-സർവ്വം എന്നു സച്ചിദാനന്തപരിപൂർണത്തിനുപേർ, ഇതിന് സാക്ഷിയാകയാലും അറിയുന്നതും അറിയപ്പെടുന്നതുമായിരിക്കുന്നതിനാലും അതിപദവും അറിയണം എന്നാൽ അതിപദവാച്യം തള്ളി ലക്ഷ്യമായ അതീത സാക്ഷി പ്രകാശിച്ചാൽ പോരയോ?

പോരാ- ഈ വസ്തുശൂന്യമാകയാലും ഇതു ബുദ്ധമതമായ ശൂന്യമതമാകയാലും നീജപദവും അറിയണം.

എന്നാൽ നീജപദവാച്യം തള്ളിലക്ഷ്യമായ മൌനമായി പ്രകാശിച്ചാൽ പോരയോ?

പോരാ - മൗനം മൗഢ്യമാകയാലും മൗഢ്യത്തിൽ വസ്തു നിശ്ചയമില്ലാത്തതിനാലും **മൗനാതീതമേ വസ്തുവെന്നു** "കല്യാണ സംഭവ രഹസ്യബോധം" പറയുന്നതിനാലും മൗനാതീത വസ്തുവിനെതന്നെയറിയണം. ഇതു തന്നെ വേദാഗമസമ്മതമായ നില. മൗനത്തേയും അറിഞ്ഞു അതു

നീങ്ങിയവനല്ലയോ താനായ ജ്ഞാന സ്വരൂപം അതു സർവ്വത്തിനും വില ക്ഷണമായിരുന്നാലുമിരിക്കും മുൻപറഞ്ഞ ഇരുപത്തഞ്ചു ഒഴുങ്കോടുകൂടി സകലവ്യാപാരം ചെയ്താലും ചെയ്യും.

എപ്പോഴും, വിചാരിക്കുമ്പോഴും, ഈവസ്തുവെ കൂടാതെ മറ്റതുക ളെല്ലാം തോന്നാതെ, എപ്പോഴും വിട്ടു നീങ്ങാത്തവസ്തുവാകയാൽ ഇതു തന്നെ സമ്മതവും, വിലക്ഷണമായതിനാൽ ആഗമസമ്മതവുമാകുന്നു. അതുകൊണ്ട് ഈ നില വേദാഗമസമ്മതമുള്ളതെന്നറിയുക.

## ഗുരുസ്തുതി

അറിതരും അവസ്ഥ മൂന്നായ് അഭിമാനിയാനായ് പോറ്റി
ചെറി തരും സത്ചിത് എങ്ങും ചിദാകാശമാനായ് പോറ്റി
കുറിയൊന്നുമിന്റി നിന്നഗുണപ്പെരുങ്കടലേ പോറ്റി
അറിവരും അറിവാനന്ദ അരുൾ തിരുപ്പാദം പോറ്റി.

## ഒരുമൊഴിഭേദം

## (സമയം അഞ്ചും അവയുടെ ഭേദമായുള്ള അഞ്ചുവാക്യങ്ങളും)

## ഒരുമൊഴി ഭേദം

**1 വൈദീകം, 2. ശൈവം, 3 ശാക്തേയം, 4 വൈഷ്ണവം, 5. സാംഖ്യം ഇങ്ങിനെ അഞ്ചുഭേദം**

1. വൈദീകത്തിനു ചേർന്ന വാക്യം - തത്വമസി
2. ശൈവത്തിനു ചേർന്ന വാക്യം പ്രക്രൃതി പുരുഷൻ - പരമാത്മാ എന്നവാക്യം
3 ശാക്തേയത്തിനുചേർന്ന വാക്യം - അഭിന്നാഭിന്ന അവിദ്യാത്രയം
4. വൈഷ്ണവത്തിന് ചേർന്ന വാക്യം - സാധാരണ-സമാന-സമൂഹം
5 സാംഖ്യത്തിനു ചേർന്നവാക്യം - പ്രകൃതി-പുരുഷ വിവേകം

(I) മേൽപ്പടി സമയം അഞ്ചിൽ വൈദീകത്തിനു ചേർന്ന തത്വമസിക്ക് പൊരുൾ (അർത്ഥം) വേദാഗമങ്ങൾക്കു അതീതമായി വിളങ്ങും അത് എന്നും ബ്രഹ്മമേ നീ ആകുന്നു എന്നത്

(II) മുൻപോലെ ശൈവത്തിനു ചേർന്ന പ്രകൃതി-പുരുഷൻ-പരമാത്മാ എന്നതിന് പ്രകൃതിയിൽ മൂന്നു വിധവും, പുരുഷനിൽ മൂന്നുവിധവും പര മാത്മാവിൽ മൂന്നുവിധവും ആയിരിക്കുന്നത്. ഇതിന് വിവരണം

1. പ്രകൃതിയിൽ : ആണവം, മായ, കർമ്മം എന്ന് 3
2. പുരുഷനിൽ : സകലർ, പ്രളയാകലർ, വിജ്ഞാനകലർ എന്ന് 3
3. പരമാത്മാവിൽ : സകളം, നിഷ്കളം, സകലനിഷ്കളം എന്ന് 3

പ്രക്രൃതിത്രയവും ഇല്ലാതായി, പുരുഷത്രയവും ഇല്ലാതായി പരമാ ത്മാമാത്രം സിദ്ധിക്കുന്നതിനു സകലനായപുരുഷന് സകളമായ ഇരുപ ത്തഞ്ചു മൂർത്തിയായ മഹേശ്വരൻ എന്ന പരമാത്മാവിനെ ഉപാസിക്കു മ്പോൾ ആത്മ തത്വം 24 ലായിരിക്കുന്ന കർമ്മമായ പ്രകൃതി വിട്ടുപോകും.

അങ്ങിനെ പുരുഷന് സകലൻ എന്ന പേരുപോയി പ്രളയാകലൻ എന്നു പേരു വരും. പിന്നെ സകള നിഷ്കളമായ പഞ്ചജാതാഖ്യമായ സദാ ശിവം എന്ന പരമാത്മാവിനെ ഉപാസിക്കുമ്പോൾ വിദ്യാതത്വവും ഏഴായി രിക്കുന്ന മായയാകിയ പ്രകൃതി വിട്ടുപോയിട്ട് ആ പുരുഷനു പ്രളയാക ലൻ എന്ന പേരുപോയി വിജ്ഞാനകലൻ എന്ന പേരുണ്ടാകും. അതിനു ശേഷം നിഷ്കളമായ അഖണ്ഡപരിപൂർണ്ണമായ സച്ചിദാനന്ദശിവം എന്ന പരമാത്മാവിനെ ഉപാസിക്കുമ്പോൾ ശിവതത്വം അഞ്ചായിരിക്കുന്ന ആണ വമലയാകുന്ന പ്രകൃതിവിട്ടുപോയിട്ട് ആ പുരുഷനു വിജ്ഞാനകലൻ എന്നു പേരുപോയി പരമാത്മാവാകും. അതായത് പ്രകൃതിയായ മുമ്മലവും വിട്ടു പുരുഷൻ എന്ന നാമത്രയവും പോയി പരമാത്മാവു തന്നെ താൻ എന്നു സിദ്ധിക്കും.

(III) സമയം അഞ്ചിൽ മൂന്നാമതു പറഞ്ഞശാക്തേയത്തിന്

1. അഭിന്നാശക്തി : സത്ത്, ചിത്ത്, ആനന്ദം എന്ന് 3
2. ഭിന്നാശക്തി: വീരാട്, ഹിരണ്യഗർഭം, വിക്ഷേപം എന്ന് 3
3. അവിദ്യാശക്തി : തമസ്സ്, വികൃതം, ആവരണം എന്നു 3

ഇവയുടെ ലയവിവരം

വീരാട് താനായാൽ തമോശക്തിയും ഹിരണ്യഗർഭം താനായാൽ വികൃതശക്തിയും വിക്ഷേപം താനായാൽ ആവരണശക്തിയും കാരണ മായ ഭിന്നാശക്തിയായ മായ താനായാൽ കാരണ അവിദ്യാശക്തിയും സത്തു, താനായാൽ ഹിരണ്യഗർഭവും ആനന്ദമേതാനായാൽ വിക്ഷേപവും അഭിന്നാശക്തിയേ താനായാൽ ഭിന്നാശക്തിയും ഇല്ല.

മേൽ പറഞ്ഞ നാലു ശക്തികളും അവാന്തര വാക്യശക്തികളാകുന്നു.

**ഇനിമഹാവാക്യ ശക്തികളുടെ ലയം പറയുന്നു**

1. ചിത്തു താനായാൽ സത്രൂപശക്തിയും
2. ആനന്ദമേ താനായാൽ ചിദ് രൂപശക്തിയും
3. അഭിന്നാശക്തി താനായാൽ ആനന്ദരൂപശക്തിയും
4. സ്വഭാവമേ താനായാൽ ഭിന്നാശക്തിയും ഇല്ല എന്നറിയുക

(IV) സമയം അഞ്ചിൽ വൈഷ്ണവത്തിനു പറഞ്ഞ

1. സാധാരണം - മൂർത്തം, മൂർത്താമൂർത്തം, അമൂർത്തം എന്ന് - 3
2. സമാനം - മൂർത്തി, മൂർത്താമൂർത്തി, അമൂർത്തി എന്ന് - 3
3. സമൂഹത്തിന് - സമാനം, താദാത്മ്യം, ഐക്യം എന്ന് - 3

ചോദ്യം : മൂർത്തി സാധാരണത്തിൽ മൂർത്തി സമാനമായി ഐക്യ സമൂഹമാവുകയില്ലയോ?

ഉത്തരം : 1. ഒരു വ്യാപകത്തിൽ വേറൊരു വ്യാപകം പാടില്ലാത്തതി നാലും 2. അതിൽ ആനന്ദമില്ലാത്തതിനാലും 3. ചെയ്ത നന്ദി മറക്കയാലും

4. ദർശനം ഇല്ലാതായതുകൊണ്ടും 5. പ്രത്യക്ഷമാകാത്തതുകൊണ്ടും പാടില്ല.

ചോദ്യം : മൂർത്താമൂർത്തി സാധാരണത്തിൽ മൂർത്താമൂർത്തി സമാനമായി താദാത്മ്യ സമൂഹമാകയില്ലയോ?

ഉത്തരം : രൂപാരൂപം കൂടാത്തതിനാലും ഏകലക്ഷണമായ സമാനമാകയാലും, അനിർവചനീയമായതിനാലും ഏകലക്ഷണാനന്ദമില്ലാത്തതിനാലും സമാനലക്ഷണതാദാത്മ്യം കൂടാത്തതിനാലും പാടില്ല.

ചോദ്യം : അമൂർത്തി സാധരണത്തിൽ അമൂർത്തയജമാനമായി സമാനസമൂഹം എങ്ങിനെ?

ഉത്തരം : കുഴവി പുഴുവെ തൻ സ്വരൂപമാക്കുന്നതുപോലെ രൂപം ഏകലക്ഷ്യമാകയാലും, കരുവികരണങ്ങളാൽ കണ്ടസന്തോഷ ആനന്ദമുണ്ടാകയാലും വ്യക്തമായിക്കണ്ടമൂർത്തി തന്നെ മൂർത്തിയിൽ മാറാത്തതിനാലും, നിജഭക്തി കൈവല്യമായതിനാലും ആനന്ദ കല്യാണഗുണക്കളിയിനാലും സമാനത്വ മുക്തിയേ നിശ്ചയമെന്നറിയുക.

(V) സമയം അഞ്ചിൽ അഞ്ചാമത് സാംഖ്യത്തെ ചേർന്ന പ്രകൃതി, പുരുഷ, വിവേകത്തിൽ

1. പ്രക്രൃതിയിൽ

1.ഭൂതം 5, 2. ജ്ഞാനേന്ദ്രിയം 5, 3. കർമ്മേന്ദ്രിയം 5, 4. പ്രാണാദി വായുക്കൾ 5, 5. കരണം 5, ആകെ - 25

2. പുരുഷതത്വത്തിൽ ഓരോന്നും താനായി അഭിമാനിച്ച് താദാത്മ്യമായവൻ പുരുഷൻ

താതാത്മ്യ ലക്ഷണം

1. ഞാൻ ധനവാൻ
2. ഞാൻ പൂമാൻ
3. ഞാൻ പുത്രകളത്രവാൻ
4. ഞാൻ തടിച്ചവൻ
5. ഞാൻ മെലിഞ്ഞവൻ
6. ഞാൻ കണ്ടവൻ
7. ഞാൻ കേട്ടവൻ
8. ഞാൻ ഭുജിച്ചവൻ
9. ഞാൻ കൊടുത്തവൻ
10. ഞാൻ പോകുന്നവൻ
11. ഞാൻ വിശക്കുന്നവൻ
12. ഞാൻ ദാഹിക്കുന്നവൻ
13. ഞാൻ സങ്കല്പിക്കുന്നവൻ
14. ഞാൻ നിശ്ചയിക്കുന്നവൻ
15. ഞാൻ അഹങ്കരിക്കുന്നവൻ

എന്നതുതന്നെ താദാത്മ്യം

സാംഖ്യത്തെ ചേർന്ന വിവേകത്തിൻ വിവരം

1. എന്റെ ധനം
2. എന്റെ ഭൂമി
3. എന്റെ പുത്രകളത്രം
4. എന്റെ ശരീരം
5. എന്റെ കണ്ണ്
6. എന്റെ കാത്
7. എന്റെ കാൽ
8. എന്റെ കൈ
9. എന്റെ പ്രാണൻ
10. എന്റെ മനസ്സ്
11. എന്റെ ബുദ്ധി

എന്നറിയുന്നതാകുന്നു.

മേൽപ്പടി വിവേകത്താൽ പ്രകൃതിയും പുരുഷനും വേറെന്നറിഞ്ഞു (വ്യത്യാസമെന്നറിഞ്ഞ്) പുരുഷനായ ചൈതന്യം താനായതേ വിവേക ജ്ഞാനമെന്നറിയുക

ഈ അഞ്ചിലും വൈദീക സ്വഭാവനില തന്നെ മോക്ഷം.

രണ്ടാമതാകിയശൈവത്തെ ഇങ്ങിനെ പറയാൻ കാരണം : ഈ നില വരുന്നതിനുകാരണമായ ദേവതയെ പറഞ്ഞത് കൊണ്ടാകുന്നു.

മൂന്നമതായ ശാക്തേയത്തെ ഇങ്ങനെ പറയാൻ കാരണം : ഒരു ഉപാധിയുമില്ലാത്ത തനിക്കു ഉപാധികല്പിച്ചതുകൊണ്ട്

നാലാമതായ വൈഷ്ണവത്തെ ഇങ്ങിനെ പറയാൻ കാരണം : അവസാനനിലയല്ലാതെ പറഞ്ഞതായ ഉപാധിഭേദദേവതയെ ഉപാസിച്ചാൽ താനും അതുപോലെ ആകുമെന്നതിനാലാകുന്നു.

അഞ്ചാമതായ സാംഖ്യത്തെ ഇങ്ങിനെ പറയുവാൻ കാരണം : ഉപാധിതത്വത്തിൽ കെട്ടുപെട്ടു ആഗാമ്യം വർദ്ധിച്ച് ജന്മം വരാതെ നീങ്ങി നിൽക്കുന്നതിന് വേണ്ടിയാകുന്നു.

## ഗുരുസ്തുതി

വിമലനേ! എന്നുൾവേററ കാക്ഷിയേ!
നിമലനേ! നിത്തിയാനന്ദരൂപനേ!
കമലനേയ കതിരവൻപോലുള
ത്തമലനേ! അറിവാനന്തരൂപനേ!
വേററ = വ്യത്യസ്ഥമായ

## സർവ്വാകർഷണ വാക്യ സമ്പ്രദായം

ഹേ ഋഷികളേ! വിവേകം, സാംഖ്യം, യോഗം എന്നു മൂന്നുവകയുണ്ട് ഇവയ്ക്ക് അധികാരികൾ : 1. സമരസൻ 2. സാംഗുചിത്തൻ 3. സർവ്വത്യാഗി എന്നിവരാകുന്നു. ഇവരുടെ പൂർവ്വ കർമ്മ ഫലങ്ങൾ

സമരസന്റെ പൂർവ്വകർമ്മഫലം: എന്തെന്നാൽ ഈശ്വരൻ നെടുനാൾ ഉപാസിച്ചു അദ്ദേഹത്തിന്റെ കൃപാകടാക്ഷം ഉണ്ടായി സമരസനായിത്തീർന്നു.

സാംഗുചിത്തൻ : വസ്തുവെ യഥാർത്ഥമായി അറിഞ്ഞ മഹത്തുക്കളെ ഉപാസിച്ച് അവരുടെ കൃപ സിദ്ധിച്ച് പരിപക്വതനേടിയവൻ സാംഗുചിത്തൻ

സർവ്വത്യാഗി ജ്ഞാന സ്വരൂപനായി വിളങ്ങിയ സദ്ഗുരുവിനെ ശുശ്രൂഷ ചെയ്ത് അദ്ദേഹത്തിന്റെ കൃപ സിദ്ധിച്ച് പരിപക്വതവന്നവൻ സർവ്വത്യാഗി എന്നു പറയുന്നു.

മേൽപ്പടി മൂന്നുപേരുടേയും ലക്ഷണം

**1. സമരസലക്ഷണം :**

ദേഹാദിപ്രപഞ്ചത്തിൽ ആശയറ്റു ഈശ്വര ഭക്തിയായി സൽകൃത്യം ചെയ്തുകൊണ്ടിരിക്കും.

**2. സാംഗുചിത്തന്റെ ലക്ഷണം**

ദേഹാദി പ്രപഞ്ചത്തിൽ ആശയറ്റ്, സൽകൃത്യവും വിട്ട് മോക്ഷാദാഹിയായിരിക്കും.

3. സർവ്വത്യാഗിയുടെ ലക്ഷണം

ദേഹാദി പ്രപഞ്ചത്തിൽ ആശയറ്റ് ഉപശാന്തനായി ഇരുവകകൃത്യങ്ങ ളിലും ഉപരതി അടഞ്ഞ് നിദ്രമയക്കം ഇവയോടുകൂടി ഇരിക്കുന്നതായി തോന്നത്തക്കവണ്ണം ഇരിക്കും.

ഈ മൂന്നുവിധ പക്വതയുള്ളവർക്കും ഉപദേശിക്കുന്ന മുറ

1. സമരസന് : നീ അതു എന്ന വാക്യത്തെ ഉപദേശിച്ച് സമരസ ജ്ഞാന ശാസ്ത്രത്തേയും കൊടുത്ത് അവനെ അതിൽ വഴിയേ നിറുത്ത ണം. തന്റെ ശരീരത്രയം ജീവൻ, ജീവസാക്ഷി ആയ ഇവകളെ ഈശ്വര ശരീരത്രയം, ഈശ്വരൻ, ഈശ്വരസാക്ഷിയാക്കിയവരെപ്പോലെ, അവർക്കു സമമായതിനാൽ അവന് സമരസൻ എന്നു പേർ സിദ്ധിച്ചു.

2. സാംഗുചിത്തന് : ഞാൻ നീ അത് എന്ന വാക്യത്തെ ഉപദേശിച്ച്, സാംഖ്യശാസ്ത്രത്തേയും കൊടുത്ത് അവനെ അതിൻ വഴിയേ നിറുത്ത ണം. സാംഖ്യത്തിൽ സിദ്ധിക്കപ്പെട്ട ചിത്തു താനാകയാൽ അവന് സാംഗു ചിത്തൻ എന്നുപേര്.

3. സർവ്വത്യാഗിക്കുഉപദേശിക്കുന്നതിന്:

അതു നീ ആയി എന്ന വാക്യത്തെ ഉപദേശിച്ച് യോഗ ശാസ്ത്രത്തെ ക്കൊടുത്ത് അവനെ ആ വഴിയേ നിറുത്തണം. ഈ പേര് വരാൻ കാരണം ദേഹം മുതൽ സ്വഭാവം വരെ പതിനാറും ത്യജിച്ച് അതിന് അതീതമായ പൊരുളായിനിന്നതിനാൽ അവനെ സർവ്വത്യാഗി എന്നുപറയുന്നു.

സാധ്യത്തിൽവരാനുള്ള നാമങ്ങൾ സാധനത്തിൽ
വരുന്നതിന് കാരണം

കാര്യത്തിലുള്ള നാമം കാരണത്തിലും വരും സർവ്വത്തേയും തൃജിച്ച് പിന്നെ സുഖത്തെ പ്രാകിക്കാൻ ഇടയായ ശൂകന് ജനിച്ചപ്പോഴെ ശൂകൻ എന്നും യാഗത്തിൽ അഗ്നികാര്യമായ ഗംഗക്ക് ആ യാഗത്തിൽ അഗ്നി എന്നും ശിഷ്ടാചാരമായ സത്കർമ്മം പിന്നെ ചെയ്യാൻ പോകുന്ന വസിഷ്ഠന് ഉൽപത്തിയിൽ തന്നെ വസിഷ്ഠൻ എന്നും പേർ വന്നതുപോലെ വരും

സംശയം : അതാതു പക്വതയുള്ളവർക്കു തക്കതായ ഉപദേശവും ശാസ്ത്രവുമല്ലാതെ മറിച്ചു ഉപദേശവും ശാസ്ത്രവും നോക്കിൽ അനു ഭവ സിദ്ധി ഉണ്ടാകയില്ലയോ?

നിവർത്തി : ഉണ്ടാകയില്ല എന്നാൽ വിപരീത ഭാവന പോകുമെന്നല്ലാതെ അസംഭാവന പോവുകയില്ല. വിപരീത ഭാവന ഗുരുശാസ്ത്രങ്ങളാൽ തീരും. അസംഭാവനവന്നാൽ ഗുരുശാസ്ത്രങ്ങളാലും തീരുന്നതല്ല.

വിപരീതഭാവനയുള്ളവനെ ആത്മദ്രോഹി എന്നും അനുഭവത്തിൽ സന്ദേഹം ജനിച്ചു നിന്ന നില ദൃഢപ്പെടാതെ തെറ്റിപോയാൽ അത്മദ്രോഹി എന്നും ബ്രഹ്മദ്രോഹിയെന്നും പറയും. ഈ ദ്രോഹം നീങ്ങുന്നതിനു ഇതിനുമേൽ അനുഭവവും ശാസ്ത്രവും ഇല്ലാത്തതിനാൽ ഒന്നിനാലും പോവുകയില്ലെന്നും നാലു ഉപനിഷത്തുകളിലും പറഞ്ഞിരിക്കുന്നു.

ആ നാലു ഉപനിഷത്‌വാക്യങ്ങളിൽ

1. സത്യം സത്യം പുനഃസത്യം
   സംശയാനുഭവം ഗതി-നാസ്തി എന്നും
2. അധോ അധോ സംശയേ ഗതി-
   ദേവനിദം നാസ്തി - എന്നും
3. സംശയോഗതി - രൌരവോകുംഭി
   രൌരവോ കുംഭി
4. ഇഹപരം നാസ്തി-പരം-നാസ്തി-നാസ്തി-
   ഫലോത്ഭവം-വാക്യോസംശയം നവിദ്യതേ

എന്നും പറയപ്പെട്ടിരിക്കുന്നു.

അതുകൊണ്ട് ഇതരശാസ്ത്രങ്ങൾ നോക്കിക്കൂടാ. നോക്കണമെന്നുണ്ടെങ്കിൽ തന്റെ സ്വാനുഭവനില തെറ്റാതെ സാവധാനമായി പൂർവ്വപക്ഷമായി നോക്കി ഉപേക്ഷിക്കണം.

ജ്ഞാനം ലഭിച്ച ഈ മൂന്നുപേരുടേയും കൃത്യം എങ്ങിനെ?

1. സമരസൻ : സൽകൃത്യം തെറ്റാതെ ചെയ്യണം
2. സാംഗുചിത്തൻ : സർവ്വവിഷയ സഹിതനായിരുന്നാലും താഴ്‌വില്ല.
3. സർവ്വത്യാഗി : ഇരുവക കൃത്യങ്ങളും വിട്ടു സുഷുപ്തനെ പോലിരിക്കും

എന്നാലും മൂന്നുപേർക്കും മുക്തിനില ശരി തന്നെ.

## ബ്രഹ്മാനുഭവം

## യാജ്ഞവൽക്യൻ മൈത്രേയിക്ക് അനുഗ്രഹിച്ച ബ്രഹ്മാനുഭവം

1. ബ്രഹ്മം 2. ജീവൻ 3. അവിദ്യ 4. അന്തക്കരണം 5. ഇന്ദ്രിയം 6. വിഷയം ഇങ്ങനെ ആറു ഇവറ്റിൽ അനുഭവം ഏതെന്നാൽ

1. ഒരു ഉപാധിയും കൂടാതെ താനേ താനായി പ്രകാശിക്കുന്നത് ബ്രഹ്മം
2. ആ ബ്രഹ്മം അവിദ്യയിൽ പ്രതിഫലിച്ചപ്പോൾ ജീവൻ
3. ആ ജീവൻ അവിദ്യയോടുകൂടുമ്പോൾ സുഷുപ്തി
4. അന്തഃക്കരണത്തിൽ കൂടുമ്പോൾ സ്വപ്നം
5. ഇന്ദ്രിയത്തിൽ കൂടുമ്പോൾ ദേഹമാത്രജ്ഞാനം
6. വിഷയത്തിൽ കൂടുമ്പോൾ ജാഗ്രതാവസ്ഥയാകും

ചോദ്യം : ഈ ജാഗ്രതാവസ്ഥയിൽ വ്യവഹരിക്കുമ്പോൾ ആ ആറു തത്വങ്ങൾക്കും വക എങ്ങിനെ? ഉത്തരം : നോക്കപ്പെട്ടതു വിഷയം നോക്കിയതു ഇന്ദ്രിയം

ചോദ്യം : ഇന്ദ്രിയം നോക്കുമോ ഉത്തരം : നോക്കുകയില്ല

ചോദ്യം : പിന്നെ നോക്കിയതു ഏത്? ഉത്തരം : അന്തഃക്കരണം, അവിദ്യാ ജീവൻ

ചോദ്യം : അത് എങ്ങിനെ  ഉത്തരം : ഇന്ദ്രിയ ദ്വാരാ അന്തഃക്കരണ വൃത്തി പ്രവർത്തിച്ചു വിഷയജ്ഞാനത്തെ പോക്കി വിഷയാകാരമായി ആവിഷയത്തെ തോന്നിക്കും. ആ വൃത്തിയെ ഭാവിച്ചത് അവിദ്യ. വിഷയത്തെ തിരിച്ചറിഞ്ഞതു ജീവൻ. ഇവയെല്ലാം പ്രകാശമാക്കി അറിഞ്ഞത് ബ്രഹ്മം. ആ ബ്രഹ്മം ഒന്നിനും വിഷയമല്ല എന്നറിയുക.

ചോദ്യം : ബ്രഹ്മം ഒന്നിനാലും അറിയപ്പെടാത്തതെന്നുപറഞ്ഞാൽ മുയൽ കൊമ്പിനെ പോലെ ആകുകയില്ലേ? അഥവാ ഘടപടാദികളെപോലെ ജഡത്വമാകയില്ലയോ  വിഷയം

1. പ്രപഞ്ചവിഷയമെന്നും 2. ബ്രഹ്മവിഷയമെന്നും രണ്ടു വകയായിരിക്കും അവയിൽ പ്രപഞ്ച വിഷയത്തെ നോക്കുമ്പോൾ, ഇന്ദ്രിയവും അന്തഃക്കരണവും ജീവനും വേണം. അവയെ എങ്ങിനെ നോക്കാം?

ഉത്തരം : 1. വിഷയത്തെ ഇന്ദ്രിയം കാണും
2. അന്തഃക്കരണം തോന്നിക്കും
3. ജീവൻ അറിയും

ഈ മൂന്നു ലക്ഷണവും ബ്രഹ്മത്തിലിരിക്കുകയാൽ ഇവയെക്കൊണ്ടു ബ്രഹ്മത്തെ അറിയപ്പെടുന്നില്ല. അത് എങ്ങിനെയെന്നാൽ

1. സർവ്വസാക്ഷിയായി എല്ലാ വിഷയത്തിനേയും താൻ നോക്കുന്നതിനാൽ അതിനെ അറിയാൻ ഇന്ദ്രിയവും

2. സ്വയം പ്രകാശമായി എല്ലാത്തിനേയും തോന്നിക്കുന്നതുകൊണ്ട് ആവൃത്തിക്ക് അന്തഃക്കരണവും

3. അറിവേവടിവായ് എല്ലാത്തിനേയും താൻ അറിയുന്നതിനാൽ ജീവനും എന്നലക്ഷണത്തോടു കൂടിയിരിക്കുന്നുവെങ്കിലും സർവ്വവും അറിയുന്നത് സർവ്വസാക്ഷിയായ ബ്രഹ്മമായതിനാൽ അതിനെ മുൻ പറഞ്ഞ ഒന്നിനാലും അറിയാൻ കഴിയുന്നതല്ല.

ചോദ്യം : ആ സാക്ഷിയെ അറിയും വിധം എങ്ങിനെ?

ഉത്തരം : സാക്ഷിജ്ഞാനം കൊണ്ടു സാക്ഷിയേ അറിയണം

*നോട്ട് : ഇങ്ങനെ വിഷയം മുതൽ ജീവൻ വരെ പറഞ്ഞത് പ്രപഞ്ച വിഷയവും സാക്ഷിയും സാക്ഷിജ്ഞാനവും ബ്രഹ്മജ്ഞാനവുമെന്നറിയുക.*

**ഒരു ഉടലിൽ രണ്ടു ചിത്തിരുന്ന് അറിയുന്നപ്രകാരം എങ്ങിനെ?**

വിഷയേന്ദ്രിയ കരണ അവിദ്യകളേ ജീവൻ മാത്രമേ അറിയുകയുള്ളു എന്നു ശാസ്ത്രത്തിലും അനുഭവത്തിലും ഇരിക്കുമ്പോൾ അങ്ങ് ബ്രഹ്മത്തെ അറിയും എന്നതും ഈ ജീവനെ ബ്രഹ്മമെന്നു പറഞ്ഞതും പാടില്ല. ഒരു ഉടലിൽ രണ്ടു ചിത്തു ഇരുന്നു അറിയുന്നു എന്നതിന് ശ്രുതിയുക്തി അനുഭവം ഉണ്ടോ? ഉണ്ടെങ്കിൽ അരുളിച്ചെയ്യണം ഉത്തരം ഉണ്ട് എന്നതിന് ശ്രുതിയുക്തി അനുഭവങ്ങൾ ഈ രണ്ടാകുന്നു. ഒന്നാമത്തെ ശ്രുതി. ഒരു വൃക്ഷത്തിൽ രണ്ടു പക്ഷി ഇരിക്കുന്നു. അതിൽ ഒന്നു ഒരു കൊമ്പിൽ ഇരുന്ന് അശയാതെ നോക്കിയിരിക്കും മറ്റൊന്നു

വേറൊരു കൊമ്പിലിരുന്നു പഴങ്ങളെഭുജിക്കും അതുപോലെ സാക്ഷി ചൈതന്യം നിർവികാരമായിരക്കും ജീവചൈതന്യം വികാരിയായി വിഷയത്തെ ഭുജിക്കും

രണ്ടാമത്തെ ശ്രുതിയിൽ: "നാടകശാല ദീപം", പ്രഭു, കൂത്താടികൾ, താളമദ്ദളക്കാരൻ എന്ന് ചുറ്റിലും ഇരിക്കുന്ന പരിവാരങ്ങളെ പ്രകാശിപ്പിക്കും. അതുപോലെ സാക്ഷി, ജീവൻ, അന്തഃക്കരണം, ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം വിഷയം ഇവകളെ പ്രകാശിപ്പിക്കും. അതുകൊണ്ട് സാക്ഷിയും ജീവനും ഉണ്ടെന്ന് ഒരു ശ്രുതിയിൽ പറയുന്നു.

**ഒരു ഉടലിൽ രണ്ടു ചിത്തിരിക്കുന്നതിന് യുക്തി**

ഒന്നാമത്തെ യുക്തി: കണ്ണ് ഇച്ഛയറ്റു അറിയും നാവ് അറിഞ്ഞ് ഇച്ഛിക്കും അതുപോലെ സാക്ഷി ഇച്ഛയറ്റു അറിയും ജീവൻ അറിഞ്ഞ് ഇച്ഛിക്കും

രണ്ടാമത്തെ യുക്തി : കണ്ണ് നീലോല്പല രൂപത്തെ അറിയും-ഘ്രാണം അരൂപമായ മണത്തെ അറിയും. അതുപോലെ പ്രപഞ്ചരൂപത്തെ ജീവൻ അറിയും അരൂപമായ അസ്തി, ഭാതി, പ്രിയത്തെ സാക്ഷി അറിയും. എന്ന് മറ്റൊരു യുക്തി.

**ഒരു ഉടലിൽ രണ്ടു ചിത്തിരിക്കുന്നതിന് അനുഭവം**

എന്റെ ശരീരം, എന്റെ കാൽ, എന്റെ കൈ, എന്റെ കൺ, എന്റെ മനസ്സ്, എന്റെ അജ്ഞാനം എന്നവൻ ജീവൻ.

എന്റെ ജീവൻ പോയി. എന്റെ ജീവൻ വന്നു എന്നത് സാക്ഷി ഇതു ഒരുവിധ അനുഭവം.

**രണ്ടാമത്തെ അനുഭവം**

ആരവിടെ എന്നു ചോദിച്ചാൽ, ഞാൻ തന്നെ എന്നുത്തരം പറയും. ഞാൻ എന്നതു ജീവനും താൻ എന്നത് സാക്ഷിയുമാകുന്നു.

ഞാൻ തന്നെ എന്നതു ജീവനല്ലാതെ സാക്ഷിയെന്നു പറഞ്ഞുകൂടയോ? എന്നചോദ്യത്തിന് ഞാനൊരു കുറ്റം ചെയ്താൽ താനേക്ഷമിക്കണ്ടയോ: ഞാനും താനും ഇരിക്കുന്ന ഒരുമയ്ക്കു (ഐക്യത്തിനു) ഇങ്ങനെവരാമോ? എന്നതിനാൽ ഞാൻ എന്നത് തന്നെയും താൻ എന്നത് തനിക്കന്യമായ പുരുഷനെപോലയും ഞാൻ എന്നത് ജീവനും താൻ എന്നത് തനിക്കന്യമായ സാക്ഷിയുമെന്നറിയുക.

ആരവിടെ? എന്നുചോദിക്കുമ്പോൾ ഞാൻ എന്നു വിവരിക്കുന്നവൻ ഞാൻ എന്നു പറയണം എന്നല്ലാതെ തനിക്കന്യമായ സാക്ഷിയും കൂട്ടി "ഞാൻ തന്നെ" എന്നു വ്യവഹരിക്കാൻ കാര്യമെന്ത്? വീട്ടിന് അന്യമായി നിന്ന പുരുഷനെ വീട്ടിൽ ആര്? എന്നു ഒരുവൻ കേൾക്കുമ്പോൾ ഉറങ്ങുന്നവനേയും കൂട്ടി ഉണർന്നിരിക്കുന്നവൻ ഞങ്ങൾ തന്നെ എന്നു പറയുന്നതുപോലെ വ്യവഹാര ജീവനും സാക്ഷിയെ കൂട്ടി ഒന്നായി പറയുന്നതെന്നറിയുക.

ചോദ്യം : സാക്ഷിയും ജീവനും രണ്ടായാൽ അദ്വൈതസിദ്ധാന്തം ഒക്കാതെവരുന്നല്ലോ?

ഉത്തരം : ആദിത്യ പ്രകാശത്തിൽ ദീപപ്രകാശം അടങ്ങിയതുപോലെ അഖണ്ഡസ്വയംപ്രകാശത്തിൽ ജീവപ്രകാശം അടങ്ങി അഖണ്ഡം താനായിരിക്കും.

അഖണ്ഡപരിപൂർണ്ണമേ താനായാൽ കൈലാസ വൈകുണ്ഠത്തിൽ അഖണ്ഡ അറിവു എങ്ങിനെയിരിക്കും?

അവിടെ വൃത്തിയും ജീവനും ഇല്ലാത്തതിനാൽ അറിഞ്ഞില്ലെന്നും ഇവിടെ വൃത്തിയും ജീവനും ഉള്ളതിനാൽ അറിഞ്ഞു എന്നും - അറിഞ്ഞു, അറിഞ്ഞില്ല എന്നവൻ ജീവൻ ആരണ്ടിനും സാക്ഷിയായിരുന്നത് ബ്രഹ്മം. എന്നാൽ അനൃത ജഡ ദുഃഖമായ പ്രപഞ്ചവുംസച്ചിദാനന്ദമായ ബ്രഹ്മവും ഉണ്ടെന്നുവന്നാൽ ബ്രഹ്മം ഒന്നേയുള്ളു എന്ന വേദത്തിനു വിരുദ്ധമല്ലയോ? സത്തെന്നാൽ അനൃതവും, ചിത്ത് എന്നാൽ ജഡവും ആനന്ദമെന്നാൽ ദുഃഖവും ഇല്ല.

സകലവും സച്ചിദാനന്ദ ബ്രഹ്മമായി കണ്ടവർക്കു മറ്റു സമയങ്ങളിൽ പ്രപഞ്ചം തോന്നുകയാൽ ഇപ്പോൾ തോന്നുന്ന പ്രപഞ്ചത്തെ ബ്രഹ്മമെന്നു പറയാമോ?

താൻ നിദ്രചെയ്യും മുൻപുവൃത്തിമാത്രമായിരുന്നും വൃത്തിയിൽ കണ്ട സ്വപ്നമെല്ലാം വൃത്തിയെ വിട്ടുവേറല്ലാത്തതുപോലെ സമാധിയിൽ അറിവുമാത്രമായിരുന്നും ആ അറിവിൽ തോന്നിയ ദേഹാദി പ്രപഞ്ചവും അറിവിനെ വിട്ടുവേറില്ല എന്ന് അറിയുക.

**ജ്ഞാനിക്കു വ്യവഹാരം എങ്ങിനെയുണ്ടാകും?**

താദാത്മ്യലക്ഷണ അജ്ഞാന അവിദ്യയിൽ വ്യവഹാരമുണ്ടാവാം. എന്നാൽ താദാത്മരഹിത ജ്ഞാനത്തിൽ ശരീരത്രയവും ആഭാസനും ലയമായി ഒന്നും ചെയ്യാതെ താനേതാനായി പ്രകാശിക്കുന്ന ജ്ഞാനിക്കു വ്യവഹാരമെങ്ങിനെയെന്നാൽ കുലാലൻ ചലിക്കാതിരുന്നാലും താൻ ആദ്യം ആട്ടിവിട്ടതിരുവ കറങ്ങികൊണ്ടിരിക്കുന്നതുപോലെ താൻ അസംഗനായാലും പ്രാരബ്ധ ശരീരം ഉള്ളമട്ടും ഭോജനാദിപ്രവൃത്തികൾ തന്നിലേ നിൽക്കും. എന്നാൽ പ്രാരബ്ധം ഭുജിക്കുമ്പോൾ ആഗാമ്യം വർദ്ധിച്ചു വരുമെല്ലോ അങ്ങിനെ ഇരുവിനകളും (ഇരുകർമ്മങ്ങളും) ഒന്നിച്ചുകൂടി ജന്മം ഉണ്ടാകുമോ എന്നാണെങ്കിൽ ബ്രഹ്മ സ്വരൂപംതന്നെ താനായിരുന്നു ഭുജിക്കുന്നതിനാൽ ആഗാമ്യം ഉണ്ടാകുന്നില്ല. സഞ്ചിതം മുൻപുതന്നെ താൻ സ്വരൂപം എന്നു ചിന്തിച്ചപ്പോൾ തന്നെ നീങ്ങിയിരിക്കും. ഇപ്പോൾ ഇച്ഛിക്കുന്ന സുഖ ദുഃഖം എല്ലാം ബ്രഹ്മത്തിനാകയാൽ പ്രാരബ്ധവും ഇല്ല. ആയതുകൊണ്ട് ഈ മൂന്നു കർമ്മങ്ങളും ഇല്ലാതെ ബ്രഹ്മസ്വരൂപമേ താനായിരിക്കുന്നതു തീർന്ന നില എന്നറിയുക. (*നോട്ട് : ശ്രീരാമഗീത*)

## തത്വനിരാകരണം

1. ദീപത്തിൽ ചൂടിരിക്കുന്നതുപോലെ സർവ്വ സാക്ഷിയിൽ ചിൽ ശക്തിയിരിക്കും.

2. ദീപ പ്രകാശം സുഖം കൊടുക്കുന്നുതും എന്നാൽ അതിന്റെ ചൂടു ദു:ഖത്തിനു കാരണവുമായിരിക്കുന്നതുപോലെ സർവ്വ സാക്ഷിയായ സ്വയം ജ്യോതി താനായിരുന്ന്. സർവ്വവ്യാപകമായി അനന്തസുഖമായിരിക്കും. ചിൽശക്തി സാക്ഷിയിലിരുന്നാലും ജീവേശ്വര ചിത്താകാരമായിരിക്കുന്നതുകൊണ്ട് അനന്തദു:ഖരൂപമായിരിക്കും. സകലവും തന്നിൽ ഉത്ഭവിക്കുന്നത് ചിൽശക്തിയുടെ അനുഭവമാകുന്നു. ആ ചിൽ ശക്തി ജ്ഞാനത്തിൽ ഏതു വസ്തുതാനായിക്കണ്ടോ ആ വസ്തുവിനു മേലായ വസ്തു തോന്നാതെ കണ്ട വസ്തു താനായിരിക്കുന്നത് എങ്ങിനെയെന്നാൽ അഹം, ഞാൻ, എന്റെതു എന്നു വരുന്ന അനുഭവം ചിൽ ശക്തി. അതിൽ ഉത്ഭവവും അതിൽ അഭിമാനിച്ച വസ്തു താനാകുന്നതും എങ്ങിനെയെന്നാൽ അഹം അറ്റതു (ഇല്ലാതായത്) സർവ്വസാക്ഷി.

1. സർവ്വസാക്ഷ്യോഹം എന്നാൽ - അതു താനായി വിളങ്ങുന്ന സർവ്വസാക്ഷിയും ചിൽശക്തിയും ഉണ്ടായിരിക്കും. (ആകെ തത്വം 2)

2. പരബ്രഹ്മോഹം എന്നാൽ - സർവ്വസാക്ഷിയും തോന്നാതെ, പരബ്രഹ്മം താനായിരിക്കും. അപ്പോൾ സർവ്വസാക്ഷി, ചിൽശക്തി, പരബ്രഹ്മം എന്നു തത്വം 3

3. ആനന്ദോഹം - എന്നാൽ ബ്രഹ്മാനന്ദസ്വരൂപം താനായിരിക്കുന്നത്.

അതിൽ ആനന്ദം, അവസ്ഥ, അഭിമാനി എന്നതോടുകൂടി മുൻതത്വങ്ങളും ചേർന്ന് ആകെ തത്വം 6 (ആനന്ദം, സുഷുപ്തി, പരബ്രഹ്മം, ഇച്ഛാശക്തി, പ്രാജ്ഞൻ, സർവ്വസാക്ഷി) 6

4. ചിന്മാത്രോഹം! - ചിത്തേതാനായിരിക്കുന്നത് അപ്പോൾ ചിത്ത്, സ്വപ്നം, തൈജസൻ, ആനന്ദം, സുഷുപ്തി, പ്രാജ്ഞൻ, പരബ്രഹ്മം, ചിച്ഛക്തി, സർവ്വസാക്ഷി എന്നു തത്വം 9.

5. സന്മാത്രോഹം - സത്തേതാനായിരിക്കുന്നത് ഇതിൽ സത്ത്, ജാഗ്രം, വിശ്വൻ, ചിത്ത്, സ്വപ്നം, തൈജസൻ, ആനന്ദം, സുഷുപ്തി, പ്രാജ്ഞൻ, പരബ്രഹ്മം, ചിച്ഛക്തി, സർവ്വസാക്ഷി -തത്വം 12

6. ബ്രഹ്മോഹം - ബ്രഹ്മമേതാനായിരിക്കുന്നത്. അതിൽ ബ്രഹ്മം, സത്ത്, ജാഗ്രം, വിശ്വൻ, ചിത്ത്, സ്വപ്നം, തൈജസൻ, ആനന്ദം, സുഷുപ്തി, പ്രാജ്ഞൻ, പരബ്രഹ്മം, ചിഛശക്തി, സർവ്വസാക്ഷി ആകെ തത്വം (13)

7. സർവ്വേശ്വരോഹം - ഈശ്വരനേതാനായിരിക്കുന്നത് അപ്പോൾ ഈശ്വരനും മുൻപറഞ്ഞ തത്വങ്ങളും ചേർന്ന് ആകെ തത്വം(14)

8. സർവ്വജ്ഞോഹം - അന്തര്യാമി താനായിരിക്കുന്നത്. ഇതിൽ വിരാട്, ഹിരണ്യഗർഭം, മായ എന്ന മൂന്നു തത്വങ്ങളും മുൻപറഞ്ഞ 14 തത്വവും ചേർന്ന് ആകെ തത്വങ്ങൾ (17)

9. സർവ്വ വ്യാപ്യോഹം - ഹിരണ്യ ഗർഭം താനായിരിക്കുന്നത്. ഇതിൽ സമഷ്ടി സൂഷ്മ ഭൂതങ്ങളായ പൃഥിവ്യാദിഭൂതങ്ങളഞ്ചും, മനസ്സ് ബുദ്ധി എന്ന രണ്ടു തത്ത്വവും ചേർന്നു ഏഴുതത്ത്വങ്ങളും മുൻപറഞ്ഞ തത്വ ങ്ങളും ചേർന്നു ആകെ തത്വം 24

10. വിശ്വോഹം - വിരാടേ താനായിരിക്കുന്നത് ഇതിൽ സമഷ്ടി സ്ഥൂല ഭൂതങ്ങളഞ്ചും (5) സ്ഥൂല മനസ്സും ബുദ്ധിയും അങ്ങിനെ ഏഴും മുൻപറഞ്ഞ 24 തത്വങ്ങളും ചേർന്നു ആകെ തത്വം 31

11. സാക്ഷ്യോഹം - സാക്ഷി താനായിരിക്കുന്നത്. ഇതിൽ സാക്ഷിയും മുൻപറഞ്ഞ തത്വവും ചേർന്ന് ആകെ 32 തത്വം.

12. ബോധോഹം - ജീവൻ താനായിരിക്കുന്നത് അതിൽ ജീവനും മുൻ 32 തത്വങ്ങളും കൂടി ആകെ തത്വം 33.

13. ഞാൻ അജ്ഞാനി - അജ്ഞാനിയായ അവസ്ഥ. അതിൽ അജ്ഞാനം, അവസ്ഥ, അഭിമാനി എന്ന മൂന്നും മുൻ 33 തത്വങ്ങളും ചേർന്നു ആകെ 36

14. ഞാൻ മനോവൃത്തി - സൂഷ്മ ശരീരം താനായിരിക്കുന്നത് അതിൽ ഇന്ദ്രിയം, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, ശ്രോത്രം, ത്വക്ക്, ചക്ഷു സ്സ്, ജിഹ്വ, ഘ്രാണം, മനസ്സ്, ബുദ്ധി ആകെ 12 നോട് കൂടി മുൻ 36 തത്വ ങ്ങളും ചേർന്നു ആകെ 48

15. ഞാൻ ശരീരം - സ്ഥൂല ശരീരം താനായിരിക്കുന്നത്. അതിൽ ചർമ്മം, രുധിരം, മാംസം, അസ്ഥി, മജ്ജ, ശുക്ലം, കുടൽ, ഞരമ്പ് ഇങ്ങിനെ 8. ഇതോടു കൂടി മുൻ തത്വങ്ങൾ ചേർന്നു ആകെ തത്വം (56)

മേൽ പറഞ്ഞ 56 തത്വവും മെൽപറഞ്ഞ 15 പൊരുളും താനായതി നാൽ ഇങ്ങിനെ ഉൽപത്തിയായി എന്നറിയുക.

## മുക്തിക്രമം

1. ഇതിൽ മുൻ 15-മതു പറഞ്ഞ സ്ഥൂല ശരീരത്തെ ദേഹോഹം മെന്നും അതു താനായിരിക്കുന്നത് ഇഹലോകമുക്തൻ എന്നും
2. അതു നീങ്ങി സൂക്ഷ്മം ദേഹം (മനോവൃത്തി) താനായിരിക്കുന്നത് പരലോക മുക്തൻ എന്നും
3. അതു നീങ്ങി കാരണ ശരീരം (അജ്ഞാനി) താനായിരിക്കുന്നത് യോഗ മുക്തൻ എന്നും.
4. അതു നീങ്ങി ബോധോഹമായിരിക്കുന്നവനെ മുക്തൻ എന്നും
5. അതു നീങ്ങി സാക്ഷ്യോഹം താനായിരിക്കുന്നവനെ ജീവൻ മുക്തനെന്നും
6. അതു നീങ്ങി വിശ്വോഹം താനായിരിക്കുന്നവനെ വിശ്വരൂപമുക്തനെന്നും
7. അതു നീങ്ങി സർവ്വവ്യാപ്യോഹം എന്നിരിക്കുന്നവനെ വ്യാപകമുക്തൻ എന്നും
8. അതും നീങ്ങി സർവ്വജ്ഞോഹം എന്നിരിക്കുന്നവനെ സർവ്വജ്ഞമുക്തൻ എന്നും
9. അതു നീങ്ങി സർവ്വേശ്വരോഹം എന്നിരിക്കുന്നവൻ കർത്തൃത്വമുക്തൻ എന്നും

10. അതു നീങ്ങി ബ്രഹ്മോഹം എന്നിരിക്കുന്നവൻ ബ്രഹ്മമുക്തൻ എന്നും
11. അതു നീങ്ങി സന്മാത്രോഹം എന്നിരിക്കുന്നവൻ ഭാവമുക്തൻ എന്നും
12. അതു നീങ്ങി ചിന്മാത്രോഹം എന്നിരിക്കുന്നവൻ ജ്ഞാന മുക്തൻ എന്നും
13. അതു നീങ്ങി ആനന്ദോഹം എന്നിരിക്കുന്നവൻ പരമാനന്ദമുക്തൻ എന്നും
14. അതു നീങ്ങി പരബ്രഹ്മോഹം എന്നിരിക്കുന്നവൻ പരമുക്തൻ എന്നും
15. അതും നീങ്ങി സർവ്വസാക്ഷ്യോഹം എന്നിരിക്കുന്നവൻ വിവേകമുക്തൻ എന്നും പേർ പറയുന്നു.

സർവ്വസാക്ഷി ജ്ഞാനം നീങ്ങിയാൽ ചിച്ഛക്തിയും നീങ്ങും അതു നീങ്ങിയാൽ ഏകത്വമായ മൗനാതീത സ്വരൂപം താനായി അഭാവമുക്തൻ എന്നു പറയും. (നോട്ട് - ശ്രീരാമഗീത)

ജ്ഞാനത്രയ ത്രിപുടി

1. ജീവസാക്ഷി ജ്ഞാനത്തിൽ ബഹിർ മുഖ ത്രിപുടി
   (1) വിഷയം (2) വൃത്തി (3) ജീവൻ എന്നു മൂന്ന്
   മേൽപ്പടി ജ്ഞാനത്തിൽ അന്തർമുഖ ത്രിപുടി
   1. നിരാകാരം 2. നിർവ്വിഷയം 3. നിർമ്മലം എന്ന് 3
2. ഈശ്വര സാക്ഷിജ്ഞാനത്തിൽ
   ബഹിർ മുഖ ത്രിപുടി
   (1) ഇച്ഛ (2) ജ്ഞാനം (3) ക്രിയ
   അന്തർമുഖ ത്രിപുടി
   (1) സത്തു (2) ചിത്ത് (3) ആനന്ദം
3. സർവ്വസാക്ഷി ജ്ഞാനത്തിൽ
   ബഹിർമുഖ ത്രിപുടി 1. ശുദ്ധം 2. ശൂന്യം 3. സ്വഭാവം

ഇമ്മൂന്നു ലക്ഷണവും നീങ്ങി സർവ്വസാക്ഷി ജ്ഞാനം അടങ്ങി നിന്ന നിലയിൽ യഥാർത്ഥ സ്വരൂപമാകിയതാനേ താനായി മൗനാതീതമായി പ്രകാശിക്കും. ഇതുതന്നെ അവസാന നിലയെന്നറിയുക.

വാക്യചിന്ത - തത്വദർശനം

വാക്യ പ്രകാരം ക്രമം തെറ്റാതെ ഇരുപത്തഞ്ചും ദർശിക്കുന്നതിന് സമയ വാദികളും, ശാസ്ത്രവാദികളും ഓരോന്നിനേയും അനന്തഭേദമായി പറയും എന്നാൽ അതു ഇന്നതുകൊണ്ട് ഇന്നതു പാടില്ല എന്നും ഇന്നതു കൊണ്ട് ഇന്നതു പാടുണ്ട് എന്നും അറിയണം.

ഒന്നാമത് സ്ഥൂലശരീര ദർശനം എന്നത്

1. അവയവത്തേയോ 2. ഉടൽ കൂറിനേയോ 3. ഭൂതകാര്യത്തേയോ 4. വിഷയത്തേയോ 5. ദേഹത്തേയോ ഏതാണ് പാടുള്ളത്

1. തന്റെ അവയവം തനിക്കു പ്രത്യക്ഷമാകയാലും
2. ഉടൽ കൂറു പഞ്ച ഭൂത വടിവമാകയാലും
3. ഭൂതകാര്യം എല്ലാം സ്ഥൂലശരീരമാകാത്തതിനാലും
4. വിഷയം പഞ്ചഭൂതഗുണമാകയാലും പാടില്ല.

എന്നാൽ ദേഹോഹമെന്നത് ബ്രഹ്മോഹത്തിലിരിക്കയാൽ പാടുണ്ട്.

**രണ്ടാമത് സൂക്ഷ്മശരീര ദർശനം എന്നത്**

1. വിഷയരൂപവൃത്തിയോ 2. തമോഗുണമോ 3. വൃത്തിജ്ഞാനമോ 4. നാലുകരണത്തേയും ദർശിക്കുന്നതോ 5. ചഞ്ചലവൃത്തിയോ ഏതാണ് പാടുള്ളത്

1. വിഷയരൂപവൃത്തിമോഹമായതിനാലും
2. തമോഗുണം അന്ധകാരമൗഢ്യമായതിനാലും
3. വൃത്തിജ്ഞാനം വൃത്തിയിൽ സംബന്ധിച്ചസാക്ഷിയുടെ ജ്ഞാനമായതിനാലും
4. നാലു കരണത്തേയും ദർശിക്കുന്നത്, മനോഹങ്കാരങ്ങൾ ഒന്നായി അജ്ഞാന മൂലമാകയാലും മനസ്സിനേ ദർശിക്കുന്നതിനാലും പാടില്ല.
5. ചഞ്ചലവൃത്തി വിഷയ ബഹിർ മുഖമറ്റു അന്തർമുഖ ചിത്ത ചഞ്ചലമായതിനാൽ പാടുണ്ട്

**മൂന്നാമത് കാരണ ശരീര ദർശനം എന്നാൽ**

(1) തമോന്ധകാരമോ (2) ഭൂതാന്ധകാരമോ (3) മൌഢ്യാന്ധകാരമോ (4) മോഹാന്ധകാരമോ (5) വിഷയാന്ധകാരമോ (6) സുഷുപ്ത്യാന്ധകാരമോ (7) അവിദ്യാന്ധകാരമോ ഏതാണ് വേണ്ടത്

1) തമോന്ധകാരം മഗ്നതമസ്സുആയതിനാലും
2) ഭൂതാന്ധകാരം ഭൂതമറപ്പുആയതിനാലും
3) മൌഢ്യാന്ധകാരം മൌഢ്യം ആയതിനാലും
4) വിഷയാന്ധകാരം മയക്കമായതിനാലും
5) സുഷുപ്ത്യാന്ധകാരം അന്ധകാര അനുഭവമില്ലാത്തതിനാലും പാടില്ല.
6) അവിദ്യാന്ധകാരം തൽസ്വരൂപവും വിഷയവും തോന്നാതെ അന്ധകാരമേ താനായി അനുഭവം ഇരിക്കുന്നതിനാൽ പാടുണ്ട്

**നാലാമത് ജീവദർശനം എന്നത്**

(1) ബോധമോ (2) അറിവോ (3) പ്രാണനോ (4) ജ്ഞാനമോ ഏതാണ്

1) ബോധം വിഷയോന്മുഖമാകയാലും
2) അറിവു വിഷയഹേതുവാൽ ജനിക്കയാലും
3) പ്രാണൻ ജീവന് ആധാരമൂലമായതിനാലും പാടില്ല.
4) ജ്ഞാനം:- അന്തർമുഖ ജീവസ്വരൂപമാകയാൽ പാടുണ്ട് (ആവാം)

**അഞ്ചാമത് സാക്ഷിദർശനം എന്നത്**

(1) ബഹിർ മുഖതൃപുടി ജ്ഞാനമോ? (2) അന്തർമുഖ തൃപുടി ജ്ഞാനമോ? (3) സദ്രൂപമോ? (4) ചിദ്രൂപമോ? (5) ആനന്ദരൂപമോ? (6) പരിപൂർണമോ? (7) ശുദ്ധജ്ഞാസ്വരൂപമോ? ഏതാണ്?

1. ബഹിർമുഖത്രിപുടി ജ്ഞാനം: സമാധിയിൽ വിഷയം ഇല്ലാത്തതിനാലും

2. അന്തർമുഖ ത്രിപുടിജ്ഞാനം : തനിക്കുള്ളലക്ഷണം അറിയുകയാലും
3. സദ്രൂപം ഉണ്ടെന്നു ലക്ഷണമുള്ളതിനാലും
4. ചിദ്രൂപം പ്രകാശലക്ഷണമുള്ളതിനാലും
5. ആനന്ദരൂപം സുഖസ്വരൂപലക്ഷണമായതിനാലും
6. പരിപൂർണ്ണം ബ്രഹ്മലക്ഷണമാകയാലും പാടില്ല.
7. ശുദ്ധജ്ഞാന സ്വരൂപം : സാക്ഷി നിജ സ്വരൂപമാകയാൽ പാടുണ്ട്.

**ആറാമത് വിരാട് ദർശനം : എന്നത്**

1. തത്വസമഷ്ടിയോ? 2. പഞ്ചഭൂത അടുക്കോ? 3. നാമരൂപാത്മകമോ?
4. പഞ്ചജാതാഖ്യമോ? 5. അഷ്ടമൂർത്തി സ്വരൂപമോ?
6. വിശ്വരൂപം താനായിരുപ്പതോ എന്നതിൽ ഏതാണ്

1. തത്വസമഷ്ടി : സ്ഥൂലശരീരം കൂടുകയാലും
2. പഞ്ചഭൂതങ്ങൾക്ക് - ഭിന്നാഭിന്നമായിരിക്കുന്നതിനാലും
3. നാമരൂപാത്മകം - ഭൂതകാര്യമാകയാലും
4. പഞ്ചജാതാഖ്യം - തത്വമൂർത്തിവടിവ് ആകയാലും
5. അഷ്ടമൂർത്തി സ്വരൂപം - ഈശ്വര സകളമൂർത്തി സ്വരൂപമാകയാലും - പാടില്ല
6. വിശ്വരൂപം താനായിരിക്കുന്നത് - വിശ്വം തന്നെ വിരാട് രൂപമാകയാൽ പാടുണ്ട്

**ഏഴാമത് ഹിരണ്യ ഗർഭ ദർശനം ഏത്?**

1. വിശ്വവ്യാപകവൃത്തിയോ? 2. അഖണ്ഡാകാര വൃത്തിയോ?
3. വിശ്വരൂപമയവൃത്തിയോ?

1. വിശ്വവ്യാപകവൃത്തിയോ? (1) വിശ്വമാത്രം വ്യാപിക്കയാലും
2. അഖണ്ഡാകാരവൃത്തി : വിശ്വത്തെ കൂടാതെ വൃത്തിവ്യാപിക്കയാലും പാടില്ല
3. വിശ്വരൂപമയവൃത്തി: വിശ്വരൂപമാകയാൽ പാടുണ്ട്

**എട്ടാമത് മായാദർശനം എന്ത്?**

1. മായാകാര്യമോ? 2. മിഥ്യാകാര്യമോ? 3. അസത്താകാരമോ?
4. മായാകാരണമോ?

1. മായാകാര്യം : വിശ്വരൂപമാകയാലും
2. മിഥ്യാകാര്യം : ഏതുമില്ലാത്തതോന്നലാകയാലും
3. അസത്താകാരം : ശുദ്ധഅഭാവമാകയാലും പാടില്ല.
4. മായാകാരണം: തൻമയമാകയാൽ പാടുണ്ട്

**ഒൻപതാമത് ഈശ്വരദർശനം എന്നാലെന്ത്**

1. ഇച്ഛാവടിവമോ? 2. സർവ്വജ്ഞത്വമോ? 3. നിർമ്മലബോധമോ
4. നിർമ്മല അറിവോ? 5. നിർമ്മലജ്ഞാനമോ?

1. ഇച്ഛാവടിവ് : ഇച്ഛാശക്തി വടിവമാകയാലും
2. സർവ്വജ്ഞത്വം : മായാശക്തി കൂടിയിരിക്കയാലും
3. നിർമ്മലബോധം : അഹങ്കാര സ്വരൂപമായതിനാലും
4. നിർമ്മലഅറിവ് : ബഹിർമുഖമായതിനാലും പാടില്ല.
5. നിർമ്മലജ്ഞാനം : ശിവജ്ഞാനമായതിനാൽ പാടുണ്ട്

**പത്താമത് ബ്രഹ്മദർശനം-എന്നാലെന്ത്?**

1. അന്തർമുഖ ത്രിപുടി ജ്ഞാനമോ? 2.ബഹിർമുഖത്രിപുടി ജ്ഞാനമോ? 3. അഖണ്ഡസദ്രൂപമോ? 4. നിരതിശയാന്ദമോ? 5. അഖണ്ഡ വ്യാപകമോ? 6. നിർമ്മലപൂരണമോ? 7. അഖണ്ഡചിദ്രൂപജ്ഞാനമോ?

1. അന്തർമുഖത്രിപുടി ജ്ഞാനം : ലക്ഷണ ദർശനമായതിനാലും
2. ബഹിർമുഖ തിപുടി ജ്ഞാനം : ദ്വൈതം തോന്നിക്കുന്നതിനാലും
3. അഖണ്ഡസദ് രൂപം : ജ്ഞാന ഹീനമാകയാലും
4. നിരതിശയാനന്ദം : ആനന്ദദർശനമാകയാലും
5. അഖണ്ഡവ്യാപകം : പ്രപഞ്ചമിരിക്കയാലും
6. നിർമ്മലപൂരണം : മായ ഇരിക്കുന്നതിനാലും പാടില്ല
7. അഖണ്ഡചിദ്രൂപജ്ഞാനം : നിജമാകയാൽ പാടുണ്ട്

**പതിനൊന്നാമതു സത്ത് ദർശനം എന്നാൽ എന്ത്?**

1. സത് സ്വരൂപമോ? 2. ഗുണിരൂപമോ? 3. ഏകദേശസത്തോ? 4. സത്ജ്ഞാനമോ? (സത്തായ) 5. ഭാവലക്ഷണമോ?

1. സത്തിന്റെ രൂപം : നാമരൂപത്തെ വിട്ടു ഇരിക്കാത്തതിനാലും
2. ഗുണിരൂപം : ഗുണത്തെ വിട്ടിരിക്കാത്തതിനാലും
3. ഏകദേശസത്ത് : ഏകദേശമാകയാലും
4. സത്തെയാജ്ഞാനം : സത്തിനോട് ജ്ഞാനം സംബന്ധിപ്പെട്ടിരിയ്ക്കയാലും പാടില്ല.
5. ഭാവലക്ഷണം : അസത്തായി പോകാതെ ഉണ്ടെന്നുവിളങ്ങുകയാൽ പാടുണ്ട്.

**പന്ത്രണ്ടാമത് - ചിത്ത്ദർശനം - എന്നാൽ എന്ത്?**

1. വിശ്വവ്യാപകചിത്തോ? 2. ഏകദേശചിത്തോ? 3.നിർമ്മലചിത്തോ? 4. പ്രകാശചിത്തോ? 5. വ്യാപകചിത്തോ?

1. വിശ്വവ്യാപകചിത്തു : വിശ്വമിരിക്കയാലും
2. ഏകദേശചിത്തു : ഏകദേശമായതിനാലും
3. നിർമ്മലചിത്തു : മായാലക്ഷണമായതിനാലും
4. പ്രകാശചിത്തു : ചിച്ഛക്തിലക്ഷണമായതിനാലും പാടില്ല
5. വ്യാപകചിത്തു : പരിപൂർണ്ണമായതിനാൽ പാടുണ്ട്

**പതിമ്മൂന്നാമത് - ആനന്ദദർശനം**

1. നിവർത്ത്യാനന്ദമോ? 2. വിദ്യാനന്ദമോ? 3. ശുദ്ധാനന്ദമോ? 4. കാരുണ്യാനന്ദമോ? 5. കീർത്ത്യാനന്ദമോ? 6. ലയാനന്ദമോ? 7. നിരതിശയാനന്ദമോ?

1. നിവർത്ത്യാനന്ദം : ദു:ഖനിവർത്തിയാകയാലും
2. വിദ്യാനന്ദം : സർവ്വജ്ഞത്വമാകയാലും
3. ശുദ്ധാനന്ദം : മലനിവർത്തി സുഖമായതിനാലും
4. കാരുണ്യാനന്ദം : കാരുണ്യാനന്ദമാകയാലും
5. കീർത്ത്യാനന്ദം : നിലയാനന്ദമായതിനാലും
6. ലയാനന്ദം : ഉപസംഹാരമായതിനാലും പാടില്ല.
7. നിരതിശയാനന്ദം : ഒഴിവറ്റ ആനന്ദമായതിനാൽ പാടുണ്ട്.

**പതിന്നാലാമത് - പരബ്രഹ്മദർശനം എന്നത്**

1. ലയപരവശമോ? 2. തമോപരവശമോ? 3. പരിപാകപരവശമോ? 4. ദർശനാപരവശമോ? 5 മേലീടുപരവശമോ? 6. ആനന്ദപരവശമോ?

1. ലയപരവശം : നിവർത്തിപരവശമായതിനാലും
2. തമോപരവശം : മഗ്നമായതിനാലും
3. പരിപാകപരവശം : ശക്തിനിപാതമാകയാലും
4. ദർശനാപരവശം : ധ്യാനപരവശമാകയാലും
5. മേലീടുപരവശം : അതീതപരവശമാകയാലും പാടില്ല.
6. ആനന്ദപരവശം : അടുത്തദർശനമായതിനാൽ പാടുണ്ട്

**പതിനഞ്ചാമത് - സർവ്വസാക്ഷി ദർശനം എന്നത്**

1. സർവ്വവിഷയസാക്ഷിയോ? 2.സർവ്വചൈതന്യ സാക്ഷിയോ? 3. അന്തർമുഖതൃപുടി സാക്ഷിയോ? 4. ബഹിർമുഖ തൃപുടി സാക്ഷിയോ? 5. സർവ്വവ്യാപകസാക്ഷിയോ?

1. സർവ്വവിഷയസാക്ഷി : വിഷയമില്ലാതാകയാലും
2. സർവ്വചൈതന്യസാക്ഷി : നാനാചൈതന്യമില്ലാത്തതിനാലും
3. അന്തർമുഖതൃപുടിസാക്ഷി : ശുദ്ധം മുതലായവ ഇല്ലാത്തതിനാലും
4. ബഹിർമുഖതൃപുടി സാക്ഷി: സച്ചിദാനന്ദമില്ലാത്തതിനാലും പാടില്ല.
5. സർവ്വവ്യാപകസാക്ഷി : പൂരണജ്ഞാനമായതിനാൽ പാടുണ്ട്

**പതിനാറാമത് - ശുദ്ധദർശനം എന്നത്.**

1. സദ്രൂപമറ്റ ശുദ്ധമോ? (2) അഭാവ അശുദ്ധ ഭാവ ശുദ്ധമോ? (3) ദു:ഖാഭാവ ശുദ്ധമോ? (4) ആനന്ദ ഭാവശുദ്ധമോ? (5) സംഹാര ഭാവ ശുദ്ധമോ? (6) സർവ്വനേതി ശുദ്ധമോ?

1. സദ്രൂപമറ്റ ശുദ്ധം : സദ്രൂപലയത്തിൽ ചിദ്രൂപ പ്രകാശമാകയാലും
2. അഭാവ അശുദ്ധ ഭാവ ശുദ്ധം : പ്രപഞ്ചം വിട്ടിരിക്കുന്നതേ സത്താകയാലും

3. ദു:ഖ ഭാവശുദ്ധം : ദു:ഖ നിവർത്തിയിൽ സുഖം ജനിക്കയാലും
4. ആനന്ദ ഭാവശുദ്ധം : ആനന്ദലയത്തിൽ ദു:ഖം ജനിക്കയാലും
5. സംഹാര ഭാവ ശുദ്ധം : പ്രായശ്ചിത്തമായതിനാലും പാടില്ല.
6. സർവ്വനേതി ശുദ്ധം : സമാധിയിൽ ശുദ്ധത്തിന് കീഴെപ്പെട്ടതെല്ലാം തള്ളപ്പെടുകയാൽ പാടുണ്ട്.

പതിനേഴാമത്-ശൂന്യദർശനം എന്നാൽ

1. മഹാശൂന്യമോ? 2. ശൂന്യാശൂന്യമോ? 3. ലയശൂന്യമോ?
4. തമോശൂന്യമോ? 5. നിരാലംബശൂന്യമോ? 6. മോഹന്ധകാര ശൂന്യമോ?
7. ശുദ്ധ ശൂന്യമോ?

1. മഹാശൂന്യം : ശൂന്യം മേലിടാത്തതിനാലും
2. ശൂന്യാശൂന്യം : ശൂന്യത്തിനുമേൽ ശൂന്യമില്ലാത്തതിനാലും
3. ലയശൂന്യം : ശൂന്യലയമില്ലാതാകുന്നതിനാലും
4. തമോശൂന്യം : മഗ്നമായതിനാലും
5. നിരാലംബശൂന്യം : നിർമ്മല വൃത്തി ഇരിക്കുന്നതിനാലും
6. മോഹാന്ധകാരശൂന്യം : മയക്കമിരിക്കുന്നതിനാലും പാടില്ല
7. ശുദ്ധശൂന്യം : അടുത്ത ശുദ്ധലയത്തിൽ ശൂന്യമാകയാൽ പാടുണ്ട്

പതിനെട്ടാമത് - സ്വഭാവ ദർശനം എന്നത്

1. നിർസ്വഭാവമോ? 2. സത്യസ്വഭാവമോ? 3. ശുദ്ധസ്വഭാവമോ?
4. തൽധർമ്മസ്വഭാവമോ? 5. ഉപാധിസ്വഭാവമോ? 6. ശൂന്യ സ്വഭാവമോ?

1. നിർസ്വഭാവം : മന്ദമായതിനാലും
2. സത്യസ്വഭാവം : അസത്യത്തിലുണ്ടാകയാലും
3. ശുദ്ധസ്വഭാവം : അശുദ്ധഭാവലയത്തിലുണ്ടാകയാലും
4. തൽധർമ്മസ്വഭാവം : തൽകാര്യമായതിനാലും
5. ഉപാധിസ്വഭാവം : അശുദ്ധ സ്വാത്വികമായതിനാലും - പാടില്ല
6. ശൂന്യ സ്വഭാവം : സമാധിയിൽ സ്വഭാവത്തിനടുത്തതാകയാൽ പാടുണ്ട്.

പത്തൊൻപതാമത്-ഒഴിവു ദർശനം എന്നത്

1. ശൂന്യ ഒഴിവോ? 2. ദു:ഖാഭാവഒഴിവോ? 3. ഉപശാന്തി ഒഴിവോ?
4. വ്യാപകലയഒഴിവോ? 5. വാസനാ ഒഴിവോ? 6. ആരൂഢഒഴിവോ?
7. ശുദ്ധ ഒഴിവോ? 8. അതീത ഒഴിവോ? 9. സർവ്വ ഒഴിവോ?

1. ശൂന്യ ഒഴിവു : ശൂന്യത്തിനു വേറെ ഒഴിവില്ലാത്തതിനാലും
2. ദു:ഖാഭാവ ഒഴിവ് : ദുഃഖനിവർത്തിയിൽ സുഖോദയമാകയാലും

3. ഉപശാന്തി ഒഴിവ് : സാത്വീകമായതിനാലും
4. വ്യാപകലയ ഒഴിവ് : വ്യാപകലയത്തിൽ വ്യാപ്യ ഉദയം പരിച്ഛിന്നമാകയാലും
5. വാസനാ ഒഴിവ് : വൃത്തിലയമായതിനാലും
6. ആരൂഢ ഒഴിവ് : ഒഴിവു നീക്കമുണ്ടാകയാലും
7. ശുദ്ധ ഒഴിവ് : അശുദ്ധലയ ഒഴിവാകയാലും
8. അതീത ഒഴിവ് : അതീതത്തിന് ഒഴിവില്ലാത്തതിനാലും പാടില്ല.
9. സർവ്വഒഴിവ് : ഒഴിവിലൊന്നുമില്ലാത്തതിനാൽ ആകാം.

## ഇരുപതാമത് - അതീത ദർശനം എന്നത്

1. സർവ്വാതീതമോ? 2. സർവ്വലയാതീതമോ? 3. ലക്ഷണാതീതമോ? 4. സ്വരൂപാതീതമോ? 5.ശുദ്ധാതീതമോ? 6.സർവ്വദു:ഖാതീതമോ? 7. സുഖാതീതമോ? 8.അന്തർമുഖത്രിപുടി ജ്ഞാനമോ? 9. ബഹിർമുഖ ത്രിപുടിജ്ഞാനമോ? 10. സ്വാനുഭവലയാതീതമോ?

1. സർവ്വാതീതം : ഒഴിവിൽ സർവ്വവുമില്ല എന്നാൽ ഒഴിവു അതീതത്തിൽ സർവ്വവും വരാൻ പാടില്ലാത്തതിനാലും
2. സർവ്വലയാതീതം : മേൽപൊരുളിരിക്കുന്നതിനാലും
3. ലക്ഷണാതീതം : ലക്ഷണ ദർശനം കീഴ്പ്പെട്ടതാകയാലും
4. സ്വരൂപാതീതം : സ്വരൂപാതീതലക്ഷണം കീഴ്പ്പെട്ട ദർശനമായതിനാലും
5. ശുദ്ധാതീതം : യഥാർത്ഥമാകയാലും
6. സർവ്വദു:ഖാതീതം : ദു:ഖാതീതത്തിൽ സുഖാതീതം ഉദയമാകുന്നതിനാലും
7. സുഖാതീതം : പരവശമാകയാലും
8. അന്തർമുഖത്രിപുടി ജ്ഞാനം : ഈ സമാധി അതീതലയമായതിനാലും
9. ബഹിർമുഖത്രിപുടി ജ്ഞാനം : അതീത ദർശനത്തിൽ ശുദ്ധ മുതലായ ത്രിപുടി ഇല്ലാത്തതിനാലും പാടില്ല.
10. സ്വാനുഭവലയാതീതം : ഒഴിവിനും അപ്പുറമായ അതീതമാകയാൽ ആവാം.

## ഇരുപത്തൊന്നാമത് - യഥാർത്ഥ ദർശനം എന്നത്

1. ഇതര യഥാർത്ഥമോ? 2. ശുദ്ധയഥാർത്ഥമോ? 3.സമരസയഥാർത്ഥമോ? 4 മഗ്നയഥാർത്ഥമോ? 5. അതീതലയയഥാർത്ഥമോ?

1. ഇതരയഥാർത്ഥം : വിഷയ സംബന്ധമായതിനാലും
2. ശുദ്ധയഥാർത്ഥം : ആരൂഢമായരിക്കാതെ വിട്ടും പറ്റിയുമിരിക്കുന്നതിനാലും
3. സമരസയഥാർത്ഥം : തള്ളപ്പെടുകയാലും
4. മഗ്നയഥാർത്ഥം : തമസ്സ് ആകയാലും പാടില്ല.

5. അതീതലയ യഥാർത്ഥം : അതീത ലയമായവുടൻ അടുത്തതു പോലെ യഥാർത്ഥം വരുകയാൽ ആവാം.

**ഇരുപത്തിരണ്ടാമത് - രഹസ്യ ദർശനം എന്നത്**

1. പരമരഹസ്യമോ? 2. അനുഭവാതീത രഹസ്യമോ? 3. അഗോചര രഹസ്യമോ? 4. ഗുഹ്യാഗുഹ്യ രഹസ്യമോ? 5. സർവ്വാഭാവരഹസ്യമോ? 6. അതിശയ രഹസ്യമോ?

1. പരമരഹസ്യം : പരമമായ അംശക്രമ (ഒഴുങ്കാക) മാകയാലും
2. അനുഭവാതീത രഹസ്യം : അതിശയാനുഭവമിരിക്കുന്നതിനാലും
3. അഗോചരരഹസ്യം : അഗോചരമറ്റതാകയാലും
4. ഗുഹ്യാഗുഹ്യരഹസ്യം : രഹസ്യത്തിനും രഹസ്യമില്ലാത്തതിനാലും
5. സർവ്വാഭാവ രഹസ്യം : മേൽപൊരുളിരിക്കുന്നതിനാലും പാടില്ല.
6. അതിശയരഹസ്യം: രഹസ്യത്തിൽ അതിശയം വരുന്നതിനാൽ ആകാം

**ഇരുപത്തിമൂന്നാമത് - അറുതി ദർശനം എന്നത്**

1. അമൂർത്ത അറുതിയോ? 2. ഉന്മുഖ അറുതിയോ? 3. വടിവു അറുതിയോ? 4. വാസനാ അറുതിയോ? 5. അനുഭവ അറുതിയോ? 6. മഗ്ന അറുതിയോ? 7. അതിശയ അറുതിയോ?

1. അമൂർത്ത അറുതി : പദമുക്തി ഇരിക്കുന്നതിനാലും
2. ഉൻമുഖ അറുതി : ഉന്മുഖമില്ലാത്തതിനാലും
3. വടിവു അറുതി : കീഴപ്പടി ഒഴുങ്ക് ആയതിനാലും
4. വാസനാ അറുതി : വാസന ഒഴിവിൽ പോകയാലും
5. അനുഭവ അറുതി : അനുഭവമില്ലാത്തതിനാലും
6. മഗ്ന അറുതി : അജ്ഞാന സമരസമാകയാലും പാടില്ല.
7. അതിശയ അറുതി : ഇതിനടുത്തനിലയാകയാലും ആവാം

**ഇരുപത്തിനാലാമത് - ഒടുക്ക ദർശനം എന്നത്**

1. സർവ്വലയ ഒടുക്കമോ? 2. സ്വരൂപഒടുക്കമോ? 3. ഉൻമുഖ ഒടുക്കമോ? 4. വാസനാതീത ഒടുക്കമോ? 5. ഗമന ഒടുക്കമോ? 6. സർവ്വ ഒഴിവു ഒടുക്കമോ?

1. സർവ്വലയ ഒടുക്കം : മേൽ പൊരുൾ ഇരിക്കുന്നതിനാലും
2. സ്വരൂപ ഒടുക്കം : സ്വരൂപലക്ഷണാതീതം കീഴ്പ്പെട്ടതാകയാലും
3. ഉന്മുഖവൊടുക്കം : ഇതിന് ഉന്മുഖാ ഉന്മുഖമില്ലാത്തതിനാലും
4. വാസനാതീത ഒടുക്കം : വാസനപോയതു കീഴ്പ്പെട്ടതായതിനാലും
5. ഗമന ഒടുക്കം : കരണനാശം കീഴ്പ്പെട്ടതാകയാലും പാടില്ല
6. സർവ്വ ഒഴിവു ഒടുക്കം : സർവ്വ ഒഴിവു ഒടുങ്ങിയതാകയാൽ ആകാം

**ഇരുപത്തഞ്ചാമത് മൗനദർശനം എന്നത്**

1. ചൊല്ലറ്റ മൗനമോ? 2. വാസനാതീതമൗനമോ? 3. മൂകമൗനമോ? 4. അനുഭവലയമൗനമോ? 5.മുദ്രാമൗനമോ? 6. സർവ്വമുക്തിലയമൗനമോ?

7. തന്മയമൗനമോ? 8. സർവ്വലയമൗനമോ?

1. ചൊല്ലറ്റമൗനം : ഒഴിവ് ദർശനത്തിൽ നീക്കമാകയാലും
2. വാസനാതീതമൗനം : രഹസ്യത്തിൽ നീക്കമാകയാലും
3. മൂകമൗനം : മായാലക്ഷണമാകയാലും
4. അനുഭവലയമൗനം : കീഴപ്പെട്ട സമാധിയാകയാലും
5. മുദ്രാമൗനം : കൈകാട്ടുകയാലും
6. സർവ്വമുക്തിലയമൗനം : ചാർവാകമതമാകയാലും
7. തന്മയമൗനം : ആത്മദർശനമാകയാലും പാടില്ല
8. സർവ്വലയമൗനം : മൗനത്തിൽ സർവ്വലയമാകയാൽ ആകാം.

*നോട്ട് : ഈ സർവ്വലയമൗനമാണ് "ചുമ്മാ ഇരിക്കുക" എന്ന് പറയുന്നത് ഇത് മൗനാതീതമാകും.*

## സംബന്ധം

## 25 പടി ഒഴുങ്കിലും സംബന്ധം എങ്ങിനെ?

1. സ്ഥൂലശരീരം ക്രിയാ സംബന്ധം
2. സൂക്ഷ്മശരീരം വിഷയ സംബന്ധം
3. കാരണശരീരം അഹംകാര സംബന്ധം
4. ജീവൻ ചിത്ത സംബന്ധം
5. സാക്ഷി ബുദ്ധി സംബന്ധം
6. വിരാട് ഭോഗ സംബന്ധം
7. ഹിരണ്യഗർഭൻ വിക്ഷേപ സംബന്ധം
8. മായ മോഹ സംബന്ധം
9. ഈശ്വരൻ ഇച്ഛാ-ജ്ഞാന-ക്രിയാ, സംബന്ധം
10. ബ്രഹ്മം ജ്ഞാന സംബന്ധം
11. സത്ത് സത്യ സംബന്ധം
12. ചിത്ത് വിദ്യാ സംബന്ധം
13. ആനന്ദം നിവർത്തി സംബന്ധം
14. പരബ്രഹ്മം ആനന്ദ സംബന്ധം
15. സർവ്വസാക്ഷി ചിച്ഛക്തി സംബന്ധം
16. ശുദ്ധം നേതി സംബന്ധം
17. ശൂന്യം ലയ സംബന്ധം
18. സ്വഭാവം തന്മയ സംബന്ധം
19. ഒഴിവ് ഉപാധി സംബന്ധം
20. അതീതം കേവല സംബന്ധം
21. യഥാർത്ഥം വാസനാദി സംബന്ധം
22. രഹസ്യം അതിശയ സംബന്ധം
23. അറുതി നിലയറ്റ സംബന്ധം

24. ഒടുക്കം ഒഴിവു സംബന്ധം
25. മൗനം സർവ്വാഭാവ സംബന്ധം

*നോട്ട് : (ഒന്നിനേയും ഭാവിക്കാതിരിക്കുക)*

**മൗനാതീതം ഒരു സംബന്ധവുമില്ലാതെ താനേ താനായിരിക്കുന്നത്**

*നോട്ട് : ഇതുതന്നെ വസ്തു*

**ബഹിർമുഖം - അന്തർമുഖം**

**25 - പടി ഒഴുങ്കിനും ബഹിർമുഖവും അന്തർമുഖവും**

| ഇന്നതിന് | ബഹിർമുഖം | അന്തർമുഖം |
|---|---|---|
| 1. സ്ഥൂലശരീരത്തിന് | കൃത്യം | നിഷ്ക്രിയ |
| 2. സൂക്ഷ്മ ശരീരത്തിന് | പഞ്ചവിഷയം | ചിത്തചഞ്ചലം |
| 3. കാരണ ശരീരത്തിനു | തത്വം അറിയാതെ മറഞ്ഞത് | അന്ധകാരം |
| 4. ജീവന് | കാരണേന്ദ്രിയ സഹായ മായി വിഷയത്തെ ഭുജിക്കുന്നത് | അറിവു മാത്രമായിരിക്കുന്നത് |
| 5. സാക്ഷിക്ക് | വിഷയം, വൃത്തിജീവൻ | നിരാകാരം, നിർവ്വി ഷയം, നിർമ്മലം |
| 6. വിരാടിന് | വ്യഷ്ടി | സമഷ്ടി |
| 7. ഹിരണ്യ ഗർഭത്തിന് | തൻമാത്ര | വിക്ഷേപശക്തി |
| 8. മായക്ക് | സർവ്വജ്ഞത്വം | സ്ഫടികവർണ്ണ സ്വരൂപം |
| 9. ഈശ്വരന് | ഇച്ഛാ, ജ്ഞാന-ക്രിയാ സ്വരൂപം | ജ്ഞാന സ്വരൂപം |
| 10. ബ്രഹ്മത്തിന് | ഇച്ഛാ-ജ്ഞാന-ക്രിയാ ത്രിപുടി സാക്ഷി | സച്ചിദാനന്ദ ത്രിപുടി സാക്ഷി |
| 11. സത്തിന് | ഉണ്ടെന്നു പ്രകാശി ക്കുന്നത് | സത്തെ (സത്ത്) |
| 12. ചിത്തിന് | അഖണ്ഡചിത്തു | ചിന്മയം |
| 13. ആനന്ദത്തിന് | നിരതിശയാനന്ദം | തൃപ്തി |
| 14. പരബ്രഹ്മത്തിന് | ആനന്ദപരവശം | പരവശകേവലം |
| 15. സർവ്വസാക്ഷിക്ക് | സച്ചിദാനന്ദത്രിപുടി സാക്ഷി | ശുദ്ധ ശൂന്യസ്വഭാവ, ത്രിപുടി സാക്ഷി |

| | | |
|---|---|---|
| 16. ശുദ്ധത്തിന് | ശുദ്ധഭാവം | സത്തിൽ ഐക്യം |
| 17. ശൂന്യത്തിന് | ചിത്തുലയം | ലയാതീതം |
| 18. സ്വഭാവത്തിന് | ആനന്ദാതീതം | ആനന്ദഐക്യം |
| 19. ഒഴിവിന് | ആനന്ദപരവശലയം | ലയകേവലം |
| 20. അതീതത്തിന് | ശുദ്ധത്രിപുടി സാക്ഷി | യഥാർത്ഥ ത്രിപുടി സാക്ഷി |
| 21. യഥാർത്ഥത്തിന് | തൽസ്വഭാവം | സർവ്വലയസമം |
| 22. രഹസ്യത്തിന് | അതിശയം | പരമരഹസ്യാതീതം |
| 23. അറുതിക്ക് | വാസനാലയം | വാസനാതീതം |
| 24. ഒടുക്കത്തിന് | സർവ്വലയോന്മുഖം | ഉന്മുഖലയം |
| 25. മൌനത്തിന് | യഥാർത്ഥത്രിപുടി സാക്ഷി | നിഷ്ഠയില്ലായ്മയാകുന്ന ത്രിപുടി സാക്ഷി എന്നറിയുക |

## മൗനാതീത തന്മയത്തിനു ബഹിർമുഖ - അന്തർമുഖം - എങ്ങിനെ?

രജ്ജു വെന്നു കണ്ടാൽ തോന്നിയസർപ്പം ഇല്ലാത്തതുപോലെയും ശുക്തി (ചിപ്പി) എന്നു കണ്ടാൽ വെള്ളിയില്ലാത്തുപോലയും സ്ഥാണുവെന്ന് കണ്ടാൽ തോന്നിയിരുന്ന കള്ളൻ ഇല്ലാത്തതുപോലെയും ജലമെന്നു കണ്ടാൽ ഏരി, കുളം, മട എന്നതു ഇല്ലാത്തതു പോലെയും മരമെന്നുകണ്ടാൽ തോന്നിയ ആനമുതലായതു ഇല്ലാതാകുന്നപോലെയും ആകാശമെന്നു കണ്ടവുടൻ തോന്നിയ നീല നിറം ഘടാകാശം, മഠാകാശം, മുതലായ പലചിത്രങ്ങളും ഇല്ലാത്തതുപോലയും മൃത്ത് എന്ന് കണ്ടയുടൻ ഘട, കലശാദികളും പൊന്നെന്ന് കണ്ടയുടൻ ആഭരണവകകളും വന്ധ്യയെന്ന് കണ്ടയുടൻ നാനാപുത്രന്മാരും ജലമെന്ന് കണ്ടയുടൻ നാനാരസവർണ്ണവും ശംഖ് എന്ന കണ്ടയുടൻ പൊൻവർണ്ണവും സ്പടികമെന്ന് കണ്ടയുടൻ ചുകപ്പു, കറുപ്പു മുതലായ പല നിറവും അഗ്നിയെന്ന് കണ്ടയുടൻ ഭേദ അഗ്നികളും ചന്ദ്രൻ ഒന്ന് എന്നറിഞ്ഞയുടൻ രണ്ടു ചന്ദ്രനും ധ്വനി ഒന്ന് എന്നറിഞ്ഞയുടൻ നാനാ വർണ്ണ രാഗവാക്യങ്ങളും സ്വജാതി ഒന്ന് എന്നറിഞ്ഞയുടൻ നാനാ രൂപ വർണ്ണങ്ങളും ഇല്ലാതാകുന്നതുപോലെയും സൂര്യൻ പല പാത്രങ്ങളിലു മുള്ള ജലത്തിൽ പലതായി തോന്നിച്ചാലും സൂര്യനെ അറിയുമ്പോൾ പല തായി തോന്നിച്ചതു മാറുന്നതുപോലെയും ലക്കം പലതായാലും ബിന്ദു ഒന്നല്ലാതെ രണ്ടല്ലാത്തതുപോലെയും സമാധികളും നാനാത്വമായി 25 പടി ഒഴുങ്കായി തോന്നിയാലും അവ തന്നെ വിട്ടുവേറെ ഇല്ല എന്നിരിക്കുന്നതേ

ബഹിർമുഖം. എന്നാൽ എല്ലാത്തിനും അപ്പുറമായി വിലക്ഷണമായതാനേ താനായിരിക്കുന്നതേ അന്തർമുഖമെന്നറിയുക

## ഐക്യതാദാത്മ്യം

### 25 പടിയൊഴിങ്കിനും ഒന്നോടൊന്നുള്ള ഐക്യതാദാത്മ്യം പറയുന്നു.

1) സ്ഥൂലശരീരവും സൂക്ഷ്മ ശരീരവും ഉടലും ഉയിരും പോലെയും
2) സൂക്ഷ്മ ശരീരവും കാരണശരീരവും മോഹവും മോഹിയും പോലെയും
3) കാരണശരീരവും ജീവനും: ജലവും പ്രതിബിംബവും പോലെയും
4) ജീവനും സാക്ഷിയും ജലപ്രതിബിംബവും സൂര്യനും പോലെയും
5) സാക്ഷിയും വിരാട്ടും: ദീപപ്രഭയും ഘടപടാദികൾ പോലെയും
6) വിരാട്ടും ഹിരണ്യഗർഭവും: കദളിത്തണ്ടും മട്ടയും പോലെയും
7) ഹിരണ്യഗർഭവും മായയും: വായുവും ആകാശവും പോലെയും
8) മായയും ഈശ്വരനും: കണ്ണാടിയും സൂര്യപ്രതിബിംബം പോലെയും
9) ഈശ്വരനും ബ്രഹ്മവും: പ്രതിബിംബവും സൂര്യനും പോലെയും
10) ബ്രഹ്മവും സത്തും: ഗോവും ലക്ഷണവും പോലെയും
11) സത്തും ചിത്തും: പ്രപഞ്ചവും സൂര്യപ്രഭയുംപോലെയും
12) ചിത്തും ആനന്ദവും: സുഖിയും സുഖവും പോലെയും
13) ആനന്ദവും പരബ്രഹ്മവും: മൂർച്ഛിതനും മൂർച്ഛയും പോലെയും
14) പരബ്രഹ്മവും സർവ്വസാക്ഷിയും: പരവശനും അവനെ അറിയുന്നവനും പോലെയും
15) സർവ്വ സാക്ഷിയും ശുദ്ധവും: പ്രായശ്ചിത്തവാനും പ്രായശ്ചിത്തവും പോലെയും
16) ശുദ്ധവും ശൂന്യവും: മുയലും കൊമ്പും പൊലെയും (മിഥ്യ)
17) ശൂന്യവും സ്വഭാവവും കള്ളവും കള്ള സത്യമെന്നപോലെയും (അർത്ഥമില്ല)
18) സ്വഭാവവും ഒഴിവും; നാദവും നാദഒടുക്കവും പോലെയും
19) ഒഴിവും അതീതവും; നാദവും നാദലയവും പോലെയും
20) അതീതവും യഥാർത്ഥവും; കർമ്മമുടിവും അതിൻ ഫലവും പോലെയും
21) യഥാർത്ഥവും രഹസ്യവും; വസിഷ്ഠനും അരുന്ധതിയും പോലെയും
22) രഹസ്യവും അറുതിയും; അരുന്ധതിയും പാതിവ്യത്യവും പോലെയും
23) അറുതിയും ഒടുക്കവും; ഐശ്വര്യവും കാഞ്ചനവും പോലെയും
24) ഒടുക്കവും മൗനവും; വേദവും പൊരുളും പോലെയും
25) മൗനവും മൗനാതീതവും; ഊമനും ഊമന്റെ സ്വപ്നം പോലെയും എന്നറിയുക.

## മുക്തിഭേദം

### അഞ്ചുപദത്തിനും വാച്യം അഞ്ച്

### ലക്ഷ്യം അഞ്ച്:- ആകെ പത്തിനുമുക്തിഭേദം

1) താദാത്മ്യമുക്തൻ

ത്വം പദവാച്യം നീങ്ങി താദാത്മ്യം പോയതിനാൽ താദാത്മ്യ മുക്തൻ എന്നും

2) ജീവൻ മുക്തൻ

ത്വം പദലക്ഷ്യമായ സാക്ഷി താനായി ജീവിച്ചിരിക്കയാൽ മുക്തനായതുകെണ്ട് ജീവൻ മുക്തനെന്നും

3) തത്വമുക്തൻ

തത്പദവാച്യം തീങ്ങി തത്വം നീങ്ങിയതിനാൽ തത്വമുക്തൻ എന്നും

4) വിദേഹമുക്തൻ

തത്പദലക്ഷ്യമായ ബ്രഹ്മം താനായി ദേഹാദി പ്രപഞ്ചം ഇല്ലാത്തതുകൊണ്ട് വിദേഹമുക്തൻ എന്നും

5) ലക്ഷണമുക്തൻ

അസിപദവാച്യം നീങ്ങി ലക്ഷണം പോയതുകൊണ്ട് ലക്ഷണമുക്തൻ എന്നും

6) ലക്ഷണശൂന്യകൈവല്യമുക്തൻ

അസിപദലക്ഷ്യമായ സർവ്വസാക്ഷി താനായി ഒരു ലക്ഷണമില്ലാത്തതിനാൽ ലക്ഷണശൂന്യ കൈവല്യമുക്തൻ എന്നും

7) ലക്ഷ്യ മുക്തൻ

അതി-പദവാച്യം നീങ്ങിലക്ഷ്യം പോയതിനാൽ ലക്ഷ്യമുക്തൻ എന്നും

8) അതീതമുക്തൻ

അതി-പദലക്ഷ്യമായ അതീതസാക്ഷിതാനായി ലക്ഷ്യാതീതമായതിനാൽ അതീതമുക്തൻ എന്നും

9) വാസനാമുക്തൻ

നിജപദവാച്യം നീങ്ങി വാസനക്ഷയിച്ചിരിക്കുന്നതിനാൽ വാസനാമുക്തൻ എന്നും

10) മൗനമുക്തൻ

നിജ- പദലക്ഷ്യമായ മൗനം താനായി വാസനാതീതമായതിനാൽ മൗനമുക്തൻ എന്നും

### സർവ്വലയോന്നതമുക്തൻ

മൗനാതീതം താനായിമൗനം നീങ്ങിയിരിക്കുന്നതിനാൽ സർവ്വലയോന്നതമുക്തൻ എന്നുമറിയുക.

ചോദ്യം: സകല സമയ ശാസ്ത്രകർത്താക്കളും അംഗീകരിച്ച ചൈത

ന്യ നിലകളെ പൊരുളല്ല എന്നു തള്ളിയതിന് കാരണമെന്ത്? ഉത്തരം: മൗനാതീത വസ്തു മുപ്പത്തിരണ്ട് ലക്ഷണങ്ങളാൽ പറയപ്പെട്ട പൊരുൾ അല്ല എന്നു തള്ളപ്പെട്ടിരിക്കുന്നു എന്നറിയുക.

ആ മുപ്പത്തിരണ്ടു ലക്ഷണങ്ങളെ താഴെപറയുന്നു.

1) അസത്ത്
2) ജഡം
3) ദുഃഖം
4) പരിച്ഛിഹ്നം
5) അനിത്യം
6) അന്യം
7) മോഹം
8) നിവർത്തി ആനന്ദം
9) ഭാവന
10) താദാത്മ്യം
11) സ്വരൂപപ്രപഞ്ചം
12) ലക്ഷണം
13) അസഹജം
14) പ്രഥക്
15) സിദ്ധി
16) ശേഷം
17) മലം
18) മായ
19) കർമ്മം
20) സ്ഥൂലശരീരം
21) സൂക്ഷ്മശരീരം
22) കാരണം
23) ഉൽപത്തിലയം
24) മിഥ്യ
25) പ്രത്യക്ഷം
26) അനുമാനം
27) ഉപമാനം
28) ശബ്ദം
29) അർത്ഥാപത്തി
30) അഭാവം
31) ഐതിഹ്യം
32) സംഭവം

ഇങ്ങനെ ലക്ഷണങ്ങൾ മുപ്പത്തിരണ്ട്. ഇതിന് വിലക്ഷണമായത് മൗനാതീതവസ്തുലക്ഷണം ആചാര്യൻ ഒരുമൊഴിവാക്യം ഉപദേശിക്കുമ്പോൾ ശിഷ്യൻ ഏതാണ് താനായിരിക്കുന്ന വസ്തു എന്ന് മനസ്സിലാക്കാൻ കഴിയാതെ കേൾക്കുന്ന സമയം മുപ്പത്തിരണ്ട് ലക്ഷണവുമുള്ളത് ഇത് ഈ ലക്ഷണങ്ങൾക്ക് വിലക്ഷണമായിരിക്കുന്ന വസ്തു അത് തന്നേ താനായിരിക്കുന്ന മൗനാതീത നില എന്ന് അനുഗ്രഹം ചെയ്തരുളുന്നു. അതിനാൽ മേൽപ്പറഞ്ഞ മുപ്പത്തിരണ്ട് ലക്ഷണം വിവരിക്കുന്നു.

1. അസത്ത്: 25-പടിയൊഴുങ്കും ഒന്നുകണ്ടാൽ ഒന്നുകാണാത്തതിനാൽ അസത്ത് അത്സത്ത്

2. ജഡം : ഈ 25-ം ജ്ഞാനം കൂടിയാൽ തോന്നി തൊഴിൽ ചെയ്യും. ജ്ഞാനം കൂടാത്ത സമയം ഉത്ഭവവും പ്രവർത്തിയും ഇല്ലാത്തതിനാൽ ജഡം അത്ചിത്ത്.

3. ദുഃഖം :ഈ 25-ം അനാദികാലം മുതൽ പഴക്കമായ പ്രപഞ്ചവാ

സനയെ വിട്ട് ക്ലേശത്തോടെ സമാധി സാധിക്കുകയാൽ ദുഃഖം - അത് സുഖസ്വരൂപം

4. പരിച്ഛിന്നം : ഈ ഇരുപത്തിഅഞ്ചും ഒന്നുപോലിരിക്കാതെ ഭേദാഭേദമായിരിക്കുന്നതിനാൽ പരിച്ഛിന്നം - അത് പരിപൂരണം

5. അനിത്യം : ഈ ഇരുപത്തിഅഞ്ചും സമാധിയിൽ വിളങ്ങി മറ്റ് സമയങ്ങളിൽ ഇല്ലാതിരിക്കുന്നതിനാൽ അനിത്യം - അത് നിത്യം

6. അന്യം: ഈ ഇരുപത്തഞ്ചും താനായിരുന്നിട്ടും താനാകാതെ ആയവനു അന്യമാകയാൽ ഇത് അന്യം - അത് അനന്യം

7. മോഹം: ഈ 25-ം അറിയുന്നതിന് മോഹത്തെക്കൊടുക്കയാൽ മോഹം അത് അമോഹം

8. നിവർത്തി ആനന്ദം : പ്രപഞ്ചം ദുഃഖമെന്നറിഞ്ഞു അതിനെ നിവർത്തിക്കുമ്പോൾ ഈ 25-ം സമാധികളിലും പഴകി സുഖമടയുകയാൽ നിവർത്തി ആനന്ദം - അത് ആനന്ദാതീതം

9. ഭാവന: ഈ 25-ം ഗുരുമുഖമായി കേട്ടു ബുദ്ധി വൃത്തിയാൽ തോന്നുകയാൽ ഭാവന - അത് ഭാവനാതീതം

10. താദാത്മ്യം : ഈ 25-ം താനായ താദാത്മ്യമാകയാൽ താദാത്മ്യം - അത് താദാത്മ്യനിവർത്തി

11. സ്വരൂപപ്രപഞ്ചം : ഈ 25-ം നാമരൂപത്തോടുകൂടി സ്വരൂപ പ്രപഞ്ചമാകയാൽ സ്വരൂപപ്രഞ്ചം - അത് സ്വരൂപപ്രപഞ്ചാതീതം

12. ലക്ഷണം : ഈ 25-ം ലക്ഷണത്തോടു കൂടിയിരിക്കുന്നതിനാൽ ലക്ഷണം അത് ലക്ഷ്യം

13. അസഹജം : ഈ 25-ം സമാധിയില്ലാത്ത സമയം വിളങ്ങായ്കയാൽ അസഹജം - അത് സഹജം

14. പ്രഥക് : ഈ 25-ം ഒന്നോടൊന്നു കൂടാതാകയാൽ പ്രഥക് - അത് അപ്രഥക്

15. സിദ്ധി : ഈ ഈ 25-ം, സമാധിസാധനോപാധിയാൽ സിദ്ധിക്കയാൽ സിദ്ധി - അത് സിദ്ധി വിലക്ഷണം

16. ശേഷം : ഈ 25-ം, നേതി, നേതിയെന്നു തള്ളപ്പെടുകയാൽ ശേഷം - അത് അശേഷം

17. മലം : ഈ 25-ം, ജ്ഞാനാ ഭാവത്തിൽ മറപ്പാകയാൽ മലം - അത് അമലം

18. മായ : ഈ 25-ം, യഥാർത്ഥ വസ്തുവെ വിട്ടു മയക്കത്തിനാൽ ഇവ പൊരുളായി തോന്നുകയാൽ മായ - അത് മായാരഹിതം

19. കർമ്മം : ഈ 25-ഠ, ഒന്നിനെ നീക്കിക്കൊണ്ട് ഒന്നിൽ പറ്റുകയാൽ കർമ്മം - അത് അകർമ്മം

20 സ്ഥൂല ശരീരം : ഈ 25-ഠ, മേൽ പൊരുളിന് തനുവാകയാൽ സ്ഥൂലശരീരം - അത് സ്ഥൂലവിലക്ഷണം

21. സൂക്ഷ്മശരീരം : ഈ 25-ഠ, കീഴ്പ്പൊട്ടുള്ള പൊരുളിന് അടുത്തു മേല്പോട്ടുള്ളതാകയാൽ സൂക്ഷ്മശരീരം - അത് സൂക്ഷ്മാസൂക്ഷ്മ വിലക്ഷണം.

22. കാരണം : ഈ 25-ഠ, ഒന്നിനൊന്നു കാരണമാകയാൽ കാരണം - അത് കാരണാകാരണ വിലക്ഷണം

23. ഉൽപത്തിലയം : ഈ 25-ഠ, ദർശനവേളയിൽ ഉൽപത്തിയും മറ്റു സമയം, ലയവുമാകയാൽ ഉൽപത്തിലയം-അത് ഉൽപത്തിലയവിലക്ഷണം

24. മിഥ്യ : ഈ 25-ഠ, മേൽപൊരുളിൽ കാനൽ ജലം പോലെ തോന്നുകയാൽ മിഥ്യ-അത് മിഥ്യാവിലക്ഷണം

25. പ്രത്യക്ഷം : ഈ 25-ഠ, സമാധിയിൽ ജ്ഞാന പ്രത്യക്ഷമാകയാൽ പ്രത്യക്ഷം-അത് പ്രത്യക്ഷാതീതം

*(നോട്ട് : പ്രത്യക്ഷാതീതം തന്നെ അതീത ബ്രഹ്മമെന്നു ശ്രീരാമഗീത)*

26. അനുമാനം : ഈ 25-ഠ, മറപ്പുനീക്കത്തിൽ തോന്നുമെന്നറിയുകയാൽ അനുമാനം - അത് അനുമാന വിലക്ഷണം

27. ഉപമാനം : ഈ 25-ഠ, ഗുരുവാക്യ ഉപമാനപടി ഭാവിക്കുന്നതു കൊണ്ട് സിദ്ധിക്കയാൽ ഉപമാനം-അത് ഉപമാന രഹിതം

28. ശബ്ദം : ഈ 25-ഠ, വേദാഗമവചനപ്പടി വിളങ്ങുകയാൽ ശബ്ദം - അത് വേദാഗമാതീതം

29. അർത്ഥാപത്തി : ഈ 25-ഠ, ഇന്നലക്ഷണമിരിക്കുമെന്നു കേട്ടു അതുകണ്ടറിയുകയാൽ അർത്ഥാപത്തി-അത് അർത്ഥാപത്തി വിലക്ഷണം

30. അഭാവം : ഈ 25-ഠ, യുക്തി കല്പനയാൽ തോന്നിക്കുന്നതല്ലാതെ കാലത്രയത്തിലും ഇല്ലാത്തതാകയാൽ അഭാവം-അത് ഭാവാഭാവ വിലക്ഷണം

*നോട്ട് : ഭാവാൽ ഭാവം ബ്രഹ്മം, ശ്രുതി*

31. ഐതിഹ്യം : ഈ 25-ഠ, പരമ്പരയാകേട്ടറിയുകയാൽ ഐതിഹ്യം - അത് ഐതിഹ്യ വിലക്ഷണം

32. സംഭവം : ഈ 25-ഠ, വാച്യ ലക്ഷ്യപ്രകാരം അഞ്ചായും പത്തായും അതിൽ നാലു പദവും നാലിൽ മൂന്നു പദവും, മൂന്നിൽ രണ്ടു പദവും, രണ്ടിൽ ഒരു പദവും ഇരിക്കുന്നതിനാൽ സംഭവം - അത് സംഭവാതീതമെന്നറിയുക അതുകൊണ്ട്

ഇത് എന്നതു വാച്യ വാക്യം
അത് എന്നത് അവാന്തരവാക്യം
നീ എന്നത് മഹാവാക്യം

ഇത് അസംഭാവന, വിപരീത ഭാവന എന്നിവ നീങ്ങത്തക്കവണ്ണം ശ്രീ സദ്ഗുരുവിന് ശുശ്രൂഷചെയ്ത് അദ്ദേഹത്തിന്റെ പരിപൂർണ്ണ കൃപാകടാക്ഷ വീക്ഷണത്തിനാൽ തെളിഞ്ഞു സാക്ഷാത്കാരമായത് നിവർത്തി വാക്യ മെന്നറിയുക എന്ന് ശ്രീ കൈലാസ പതിയായ ശ്രീദക്ഷിണാമൂർത്തി സനകാദികൾ നാലു പേർക്കും അരുളിച്ചെയ്തു.

കേട്ടോനൈമിശാരണ്യ വാസികളായ മുനികളെ എന്ന് സൂതമഹാമുനി തിരുവായ് മലർന്നരുളിചെയ്തു.

### ഗുരുസ്തുതി (കട്ടളൈ കലിതുറൈ)

ഐവകൈസ്തൂലവുഞ്ചൂക്ഷ്മകാരണമാ മറിവു
മെയ്വകൈസാക്ഷിയോരൈന്തു മറിവിത്തു മേൻമയതാ
വുയ്വകൈയായതു നീയെന്റോർ വാർത്തൈയൊരു മൊഴിയൈ
കൈവശമാകവരുൾ സൌഭ്യാഗ്യകാരണനേ

### വെൺപാ

അതുവതുവായ് നിന്റനുഭവങ്കളൈ
ഐന്തതുവതുവായ് നിന്ററിവിത്തന്റിയതു വതുവു
ന്താനല്ലാൽ വേറില്ലൈ യെന്റാന്റനി, നിന്റ
താനറിവാനന്ത നെങ്കൾ, കോന്റാൻ

കുറിപ്പ് :- തന്റെ സ്വരൂപത്തെ അറിയുവാൻ വൈകി എന്ന് ഉറ്റ ആഗ്രഹത്തോടുകൂടിയ ജിജ്ഞാസുവാണ് ഈ മഹാ വാക്യങ്ങളുടെ ഉപദേശത്തിന് അർഹൻ. ഈ മഹാ വാക്യങ്ങളെ ശ്രവിച്ചാൽ തന്നെയും കോടാനുകോടി ജന്മങ്ങളിൽ ചെയ്ത പ്രാരബ്ധങ്ങൾ ഒടുങ്ങുന്നു എന്നാണ് വിധി. (ഭഗവാൻ സാധു ഗോപാലസ്വാമി തൃപ്പാദങ്ങളുടെ അരുൾ മൊഴികൾ)

**പഞ്ചപദമഹാവാക്യ രഹസ്യം**

**- സമാപ്തം -**

*** *** *** *** ***



വിവർത്തകൻ - ബ്രഹ്മശ്രീ ശിവശങ്കരസ്വാമി തൃപ്പാദങ്ങൾ (ശ്രീ ദക്ഷിണാമൂർത്തി സനകാദിമുനിമാർക്ക് ഉപദേശിച്ച സാമവേദ മഹാവാക്യം - തത്-ത്വം-അസി-അതി-നിജ)

പ്രസാധകൻ : എസ്. രാമചന്ദ്രൻനായർ - വയലിക്കട

പ്രസാധകന്റെ ഇതര കൃതികൾ : ശ്രീ ശിവശങ്കരഗുരു, ശ്രീ രമണമഹർഷിയുടെ അക്ഷരമണമാല-വ്യാഖ്യാനം, ചുമ്മാതിരിക്കും സൂത്രം, ശ്രീ രാമലിംഗസ്വാമികൾ (ജീവചരിത്രം), ക്ഷേത്ര രത്നമാല (അച്ചടിയിൽ)